൧൯൦൨—൩ ൧൦൭൭

പുസ്തകം ൧൧] മീനം [ലക്കം ൩

മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു".

(മാർ പൌലൂസ).

## സംഗതിവിവരങ്ങൾ.



Mar Thomas Press Cottayam.

൧൯൦൨—൧൦൭൭

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച |
|---|---|---|---|
| ൧ | ൧൪ | ൨ | തി |
| ൨ | ൧൫ | ൩ | ചൊ |
| ൩ | ൧൬ | ൪ | ബു |
| ൪ | ൧൭ | ൫ | വ്യാ |
| ൫ | ൧൮ | ൬ | വെ |
| ൬ | ൧൯ | ൭ | ശ |
| ൭ | ൨൦ | ൮ | ഞ |
| ൮ | ൨൧ | ൯ | തി |
| ൯ | ൨൨ | ൧൦ | ചൊ |
| ൧൦ | ൨൩ | ൧൧ | ബു |
| ൧൧ | ഏപ്രിൽ ൨൪ | ൧൨ | വ്യാ |
| ൧൨ | ൨൫ | ൧൩ | വെ |
| ൧൩ | ൨൬ | ൧൪ | ശ |
| നീസാൻ ൧൪ | ൨൭ | ൧൫ | ഞ |
| ൧൫ | ൨൮ | ൧൬ | തി |
| ൧൬ | ൨൯ | ൧൭ | ചൊ |
| ൧൭ | ൩൦ | മേടം ൧൮ | ബു |
| ൧൮ | ൧ | ൧൯ | വ്യാ |
| ൧൯ | ൨ | ൨൦ | വെ |
| ൨൦ | ൩ | ൨൧ | ശ |
| ൨൧ | ൪ | ൨൨ | ഞ |
| ൨൨ | ൫ | ൨൩ | തി |
| ൨൩ | മെയ് ൬ | ൨൪ | ചൊ |
| ൨൪ | ൭ | ൨൫ | ബു |
| ൨൫ | ൮ | ൨൬ | വ്യാ |
| ൨൬ | ൯ | ൨൭ | വെ |
| ൨൭ | ൧൦ | ൨൮ | ശ |
| ൨൮ | ൧൧ | ൨൯ | ഞ |
| ൨൯ | ൧൨ | ൩൦ | തി |
| ൩൦ | ൧൩ | ൩൧ | ചൊ |

## വിശേഷ ദിവസങ്ങൾ.

൫. നു- നാല്പതാം വെള്ളിയാഴ്ച.
൬. നു- ലാസറസിന്റെ ഉയിപ്പു ഓമ്മ
൭. നു- ഊശാന ഞായറാഴ്ച.
൧൧. നു- പെസഹാ.
൧൨. നു- ദുഃഖവെള്ളിയാഴ്ച.
൧൩. നു- ദുഃഖശനിയാഴ്ച.
൧൪. നു- ക്യംന്തൊ (ഉയിപ്പു)
,, ,, പറവൂർ പള്ളിയിൽ അടങ്ങിയ മാർ ഗ്രീഗോറിയോസു ബാവായുടെ ഓർമ്മ നാൾ.
൨൧. നു- പുതുഞായറാഴ്ച.
൨൩. നു- മാർ ഗീവറുഗീസു സഹദായുടെ നാൾ.
൨൮. നു- ക്യംന്തായ്ക്കു പിമ്പു ൨-ാം ഞായറാഴ്ച.

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൧] ൧൯൦൨ ഓഗോസ് [ലക്കം ൮


മംഗളം

ജനനമരണമതങ്കൈ കണ്ണുകാണാതെ വാഴും,
മനുജനൊടു കനിഞ്ഞും തുഷ്ടിയാലിഷ്ടനെന്നേ,
മിന്നുസമമൊടുപാരടികണ്ണിനും കാഴ്ച ചേർത്താൻ,
കനിവിനൊടു തരട്ടെ മംഗളം മങ്ങിടാതെ.

നടകൽ വക്കി.

## മിശിഹാനുകരണം.

### പതിനൊന്നാം അദ്ധ്യായം.

[സമാധാനവും ആത്മീയാഭിവൃദ്ധിയിൽ ശുഷ്കാന്തിയും ലഭിക്കണം]

നമുക്കു കാര്യമില്ലാത്തവയായ അന്യന്മാരുടെ വാക്കുകളിലും പ്രവൃത്തികളിലും നാം പ്രവേശിക്കാതിരുന്നെങ്കിൽ നമുക്കു ഏററവും സമാധാനം ഉണ്ടാകുമായിരുന്നു.

അന്യന്മാർ ചിന്തിക്കേണ്ടവയായ കാര്യങ്ങളിൽ കടന്നു ഏൎപ്പെടുകയും പുറമെ ഹേതുക്കളെ അന്വേഷിക്കയും അശേഷം അല്ലെങ്കിൽ അപൂൎവമായിട്ടു പോലും ഉള്ളിൽ അടങ്ങിപ്പാൎക്കാതിരിക്കയും ചെയ്യുന്നവൻ അധികനേരം സമാധാനത്തോടുകൂടെ ഇരിപ്പാൻ കഴിയുന്നതു എങ്ങിനെ?.

പല കാര്യങ്ങളിൽ ശ്രദ്ധ വെക്കാതിരിക്കുന്നവർ ഭാഗ്യവാന്മാർ എന്തെന്നാൽ അവർ വലിയ സമാധാനം അനുഭവിക്കും.

൨. പരിശുദ്ധന്മാരിൽ ചിലർ ഇത്ര പുണ്യപൂൎണ്ണന്മാരും ധ്യാനനിരതന്മാരും ആയിരുന്നതിന്റെ കാരണം എന്തു?.

ലോകമോഹങ്ങളെയെല്ലാം അശേഷം അടക്കുന്നതിനു ശ്രമിച്ചതുകൊണ്ടുതന്നെ. ഇതുമൂലം പൂൎണ്ണ ഹൃദയത്തോടുകൂടെ ദൈവത്തോടു യോജിച്ചുകൊണ്ടു യാതൊരു വിഘ്നവും കൂടാതെ സ്വന്ത കാൎയ്യങ്ങളിൽ ശ്രദ്ധിച്ചുകൊണ്ടിരിക്കാൻ അവൎക്കു കഴിവുണ്ടായി.

നാം നമ്മുടെ മനോവികാരങ്ങൾക്കു അധികമായി വഴിപ്പെടുന്നവരായും നിലനിൽക്കാത്ത കാൎയ്യങ്ങളെക്കുറിച്ചു അതിതല്പരന്മാരായും ഇരിക്കുന്നു.

വളരെ അപൂൎവമായിട്ടു മാത്രമെ നാം നമ്മുടെ ദുഷ്കൃതങ്ങളിൽ ഒന്നിനെയെങ്കിലും പൂൎണ്ണമായി കീഴടക്കാറുള്ളു. അനുദിനം പുണ്യത്തിൽ വൎദ്ധിക്കാനായി ശ്രമിക്കുന്നുമില്ല. അതുമൂലം നാം നിൎജ്ജീവന്മാരും നിരുത്സാഹികളും ആയിത്തന്നെ ഇരിക്കുന്നു.

൩. നാം നമുക്കുതന്നെ പൂൎണ്ണമായി മരിച്ചവരും നമ്മുടെ ചിന്തകളാൽ ഉള്ളിൽ കുഴങ്ങാത്തവരും ആയിരുന്നെങ്കിൽ ദിവ്യ കാൎയ്യങ്ങളുടെ രസമറിയുന്നതിനും ദിവ്യധ്യാനം അല്പമായിട്ടെങ്കിലും അനുഭവിക്കുന്നതിനും നമുക്കു കഴിവുണ്ടാകുമായിരുന്നു.

മനോവികാരങ്ങളിൽ നിന്നും ജഡമോഹങ്ങളിൽ നിന്നും നാം മുക്തന്മാരും പരിശുദ്ധന്മാരുടെ സുകൃതമാൎഗ്ഗത്തിൽ നടക്കാൻ തല്പരന്മാരും അല്ലാത്തതാകുന്നു നമുക്കു ഏറ്റവും വലിയ വിഘ്നം ആയിരിക്കുന്നതു.

അല്പമായ വല്ല കഷ്ടദശയും നമുക്കു നേരിടുമ്പോൾ അതിവേഗത്തിൽ നാം അധൈൎയ്യപ്പെടുകയും മനുഷ്യരിൽ നിന്നു ആശ്വാസം അന്വേഷിക്കയും ചെയ്യുന്നു

൪. ധീരന്മാരെപ്പോലെ നിന്നു പോരാടുന്നതിനു നാം ശ്രമിക്കുന്ന പക്ഷം സ്വൎഗ്ഗത്തിൽ നിന്നു നമ്മുടെ ദൈവം നമ്മെ സഹായിക്കുന്നതു നമുക്കു നിശ്ചയമായി കാണാം.

എന്തെന്നാൽ നാം ജയം പ്രാപിക്കേണ്ടതിനായി യുദ്ധം ചെയ്വാൻ നമുക്കു അവസരം ഉണ്ടാക്കിത്തരുന്ന ദൈവം തന്റെ കൃപയിൽ ആശ്രയിച്ചുകൊണ്ടു പോരാടുന്നവരെ സഹായിക്കാൻ തയ്യാറുണ്ടു.

ഈ ബാഹ്യാചാരങ്ങളിൽ മാത്രമാണ നമ്മുടെ പുണ്യാഭിവൃദ്ധി ഇരിക്കുന്നതു എന്നു കരുതുന്നപക്ഷം നമ്മുടെ ഭക്തി വേഗത്തിൽ അവസാനിച്ചുപോകും.

നമ്മുടെ മനോവികാരങ്ങളെ നിൎമ്മൂലമാക്കി മനസ്സമാധാനം അനുഭവിക്കുന്നതിനുവേണ്ടി മൂലത്തിൽതന്നെ നമുക്കു കോടാലി വെക്കാം.

൫. പ്രതിവൎഷം ഓരോ ദുഷ്കൃതത്തെ നിൎമ്മൂലമാക്കുന്നപക്ഷം നാം വേഗത്തിൽ പുണ്യപൂൎണ്ണന്മാരായിത്തീരും.

എന്നാൽ ഇപ്രകാരം നേരെമറിച്ചാകയാൽ നാം പുണ്യജീവിതം സ്വീകരിച്ചിട്ടു വളരെ നാൾ കഴിഞ്ഞിരിക്കുന്ന ഈ കാലത്തെക്കാൾ നമ്മുടെ മാനസാന്തരത്തിന്റെ ആരംഭകാലത്തിൽ അധികം നല്ലവരും ഹൃദയശുദ്ധിയുള്ളവരും ആയിരുന്നു എന്നു പലപ്പോഴും നാം കണ്ടുവരാറുണ്ടു

പുണ്യത്തിലുള്ള വളൎച്ചയും തീക്ഷ്ണതയും ദിവസംപ്രതി നമ്മിൽ വൎദ്ധിച്ചുകൊണ്ടിരിക്കണം. എന്നാൽ ഒരു മനുഷ്യനു ആരംഭത്തിലുള്ള തീക്ഷ്ണതയുടെ അംശമെങ്കിലും നിലനിൎത്തിക്കൊള്ളുവാൻ അവനാൽ സാധിക്കുമെങ്കിൽ വലിയ കാൎയ്യം തന്നെ.

ആരംഭത്തിൽ നാം അല്പമാത്രം ബലാൽക്കാരം ചെയ്യുന്നതായാൽ പിന്നീടു എല്ലാകാൎയ്യവും സുകരമായും സന്തോഷത്തോടുകൂടിയും നമുക്കു ചെയ്യാറാകും.

നിത്യശീലങ്ങളെ വൎജ്ജിക്കുന്ന കാൎയ്യം പ്രയാസമാണ. എന്നാൽ നമ്മുടെ സ്വന്തഹിതത്തിനു വിപരീതമായി പ്രവൃത്തിക്കുന്നതു ഇതിലും പ്രയാസം തന്നെ.

എന്നാൽ ചെറിയതും പ്രയാസമല്ലാത്തതുമായ കാൎയ്യങ്ങളെ കീഴടക്കാൻ നിനക്കു കഴിയാത്ത പക്ഷം പ്രയാസമേറിയ കാൎയ്യങ്ങളെ നീ എപ്പോൾ കീഴടക്കും?.

ആരംഭത്തിങ്കൽ തന്നെ നിന്റെ വഷളായ ഗതിയെ തടയുകയും ദോഷകരമായ ദുശ്ശീലത്തെ ഉപേക്ഷിക്കുകയും ചെയ്ക. അല്ലാത്ത പക്ഷം പ്രയാസം ക്രമേണ വൎദ്ധിച്ചുവന്നേക്കാം.

നിന്റെ നല്ല നടപ്പുകൊണ്ടു നിനക്കുതന്നെ എത്രമാത്രം മനസ്സമാധാനവും മറ്റുള്ളവൎക്കു സന്തോഷവും ഉണ്ടാകും എന്നു നീ ഗ്രഹിക്കുന്ന പക്ഷം പുണ്യാഭിവൃദ്ധിക്കുവേണ്ടി നീ ഇപ്പോഴത്തേതിൽ അധികം താല്പൎയ്യപ്പെടും എന്നു ഞാൻ വിചാരിക്കുന്നു.

---

## പന്ത്രണ്ടാം അദ്ധ്യായം.

### [കഷ്ടദശകൊണ്ടുള്ള പ്രയോജനം]

നമുക്കു അസഹ്യങ്ങളും കഷ്ടപ്പാടും ചിലപ്പോൾ ഉണ്ടാകുന്നതു നല്ലതാകുന്നു. എന്തുകൊണ്ടെന്നാൽ മനുഷ്യൻ ഒരു പ്രവാസി ഭ്രഷ്ടൻ ആകുന്നു എന്നും ലൗകികമായ യാതൊന്നിലും അധികം ബന്ധപ്പെടാവതല്ലെന്നും അവന്നു ബോധം വരുവാൻ അവ പലപ്പോഴും ഇടയാക്കിത്തീൎക്കുന്നു.

നാം നല്ലതു ചെയ്കയും ഉദ്ദേശിക്കയും ചെയ്യുമ്പോഴും അന്യന്മാർ നമ്മെക്കുറിച്ചു ദോഷാരോപണമോ സംശയമോ വിചാരിക്കുന്നതും ചിലപ്പോൾ നമ്മുടെ അഭിപ്രായങ്ങൾക്കു എതിരുണ്ടാകുന്നതും നല്ലതാകുന്നു.

ഇവ പലപ്പോഴും വിനയം ഉണ്ടാകുന്നതിന്നു നമുക്കു സഹായിക്കയും വൃഥാഭിമാനം ഉണ്ടാകാതെ നമ്മെ രക്ഷിക്കയും ചെയ്യുന്നു.

എന്തുകൊണ്ടെന്നാൽ മനുഷ്യർ ബാഹ്യമായി നമ്മെ നിന്ദിക്കയും നമ്മെക്കുറിച്ചു നല്ല അഭിപ്രായം ഇല്ലാതിരിക്കയും ചെയ്യുമ്പോൾ നമ്മുടെ അന്തരംഗ മനസ്സാക്ഷിയായ ദൈവത്തിങ്കലേക്കു വേഗത്തിൽ നാം ഓടി എത്തുന്നു.

൨. ആകയാൽ അന്യന്മാരിൽ നിന്നു അനേകം ആശ്വാസങ്ങൾ അന്വേഷിക്കുന്നതിന്നു ആവശ്യം ഇല്ലാതിരിക്കത്തക്കവണ്ണം മനുഷ്യൻ ദൈവത്തിൽ സ്ഥിരമായി വസിക്കേണ്ടതാകുന്നു.

നല്ല മനസ്സുള്ള ഒരുവൻ ദുശ്ചിന്തകളാൽ അസഹ്യപ്പെടുകയോ പരീക്ഷിക്കപ്പെടുകയോ സങ്കടപ്പെടുകയോ ചെയ്യുമ്പോൾ ദൈവത്തെക്കൊണ്ടു തനിക്കു എന്തുമാത്രം ആവശ്യം ഉണ്ടെന്നും ദൈവത്തെ കൂടാതെ യാതൊരു നന്മയും ചെയ്വാൻ സാദ്ധ്യമല്ലെന്നും അവന്നു നല്ല ബോധം ഉണ്ടാകുന്നു.

അപ്പോൾ അവൻ സഹിക്കുന്ന അരിഷ്ടതകൾ ഹേതുവായിട്ടു അവൻ വിലപിക്കയും നെടുവീൎപ്പോടുകൂടെ പ്രാൎത്ഥിക്കയും ചെയ്യും.

അപ്പോൾ ദീർഘായുസ്സോടു കൂടെ ഇരിക്കുന്ന കാര്യത്തിൽ അവൻ മുഷിച്ചിൽ തോന്നുകയും ശരീരം അഴിഞ്ഞു മശിഹായോടു കൂടെ ആകുവാനായിട്ടു മരണം വരാൻ അവൻ ആഗ്രഹിക്കയും ചെയ്യുന്നു.

ആപത്തിൽനിന്ന് അശേഷം ഒഴിഞ്ഞു പൂർണ്ണ സമാധാനത്തോടു കൂടെ ഈ ലോകത്തിൽ ജീവിക്കാൻ അസാദ്ധ്യമാകുന്നു എന്ന് അവൻ അപ്പോൾ നല്ലവണ്ണം ഗ്രഹിക്കുന്നു.

---

## മാർ ഗീവറുഗീസ് സഹദാ.

തിരുവനന്തപുരത്തു സുറിയാനിപ്പള്ളിയിൽ വെച്ചു ഗീവറുഗീസു സഹദായുടെ പെരുനാളിനു വായിക്കപ്പെട്ടത്.

നമ്മുടെ ഈ പള്ളി സെന്റ് ജോർജ്ജ് അല്ലെങ്കിൽ മാർ ഗീവറുഗീസു അല്ലെങ്കിൽ ഗീവറുഗീസു സഹദാ എന്ന പേർപെട്ട പുണ്യവാളന്റെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണല്ലോ. ഈ പുണ്യപുരുഷന്റെ ഓർമ്മയെ കൊണ്ടാടുന്നതിനായിട്ടാണ് നാം എല്ലാവരും ഇവിടെ കൂടി വന്നിട്ടുള്ളതും. ആകയാൽ ഈ അവസരത്തിൽ സഹദായുടെ ജീവചരിത്രത്തെപ്പറ്റി ഒരു പ്രസംഗം സന്ദർഭോചിതമായിട്ടുള്ളതുതന്നെ. വിശ്വാസയോഗ്യമായ രീതിയിൽ ഈ പുണ്യവാളനെപ്പറ്റി എത്രയും ചുരുക്കം മാത്രമാകുന്നു നമുക്കു ലഭിച്ചിട്ടുള്ളു എന്നു ഖേദപൂർവ്വം സമ്മതിക്കേണ്ടിയിരിക്കുന്നു.

ഈ സഹദായെക്കുറിച്ചു പല അത്ഭുതകഥകളും ചേർത്തു ഒരു കിളിപ്പാട്ടിന്റെ സമ്പ്രദായത്തിൽ "മാർ ഗീവറുഗീസു സഹദായുടെ ചരിത്രം" എന്ന പേരോടു കൂടി മലയാളത്തിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ള പുസ്തകത്തിൽ അടങ്ങീട്ടുള്ള ചരിത്രത്തെ സംക്ഷിപ്തമായി താഴെ വിവരിക്കുന്നു.

എഴുവതു രാജാക്കന്മാരുടെ അധിപതിയായ ദേസ്യാനോസു എന്ന ചക്രവർത്തി തന്റെ പ്രജകളിൽ ക്രിസ്തുമാർഗ്ഗം സ്വീകരിച്ചിരിക്കുന്നവരെ കഠിനമായ ദേഹോപദ്രവമേല്പിച്ചു കൊല്ലിക്കണമെന്നൊരു കല്പന പുറപ്പെടുവിച്ചു, തന്റെ മഹാരാജ്യത്തിന്റെ നാനാഭാഗങ്ങളിലും പ്രസിദ്ധപ്പെടുത്തി. ഈ കല്പന കേട്ടയുടനെ മാർ ഗീവറുഗീസുസഹദാ മഹാധൈര്യത്തോടു കൂടി രാജസന്നിധിയിൽ ചെന്നു, "മഹാരാജാവിന്റെ കല്പന വളരെ അനീതിയായിട്ടുള്ളതാണെന്നും അതു ഉടനെ തന്നെ പിൻവലിക്കേണ്ടതാണെന്നും ആകാശവും ഭൂമിയും സൃഷ്ടിച്ച ആ സാക്ഷാൽ ദൈവത്തിന്റെ മാർഗ്ഗമാണ് ക്രിസ്ത്യാനി മാർഗ്ഗമെന്നും മറ്റുള്ള ദേവന്മാർ പിശാചന്മാരും അവരുടെ മാർഗ്ഗങ്ങൾ അശുദ്ധങ്ങളാണെന്നും" മറ്റും വാദിച്ചു. ഇതു കേട്ടു രാജാവു കോപാക്രാന്തനായി തന്റെ മുൻ നിശ്ചയത്തെ ഒന്നു കൂടെ ബലപ്പെടുത്തുകയും പുണ്യവാളനെ പല വിധത്തിൽ പീഡിപ്പിക്കുന്നതിനു കല്പന കൊടുക്കുകയും ചെയ്തു. ഇതുകൊണ്ടും സഹദാ ഭയപ്പെടാതെ സകല പീഡകളെയും സന്തോഷത്തോടും ധീരതയോടും കൂടെ സഹിക്കയാണുണ്ടായതു. പലവിധമായ അത്ഭുതങ്ങളെ കാണിക്കുകയും മൂന്നു പ്രാവശ്യം ഉയിർത്തെഴുന്നേല്ക്കുകയും ചെയ്തു. സഹദായുടെ അത്ഭുത പ്രവൃത്തികൾ മൂലം ദേസ്യാനോസിന്റെ കീഴിലുള്ള പല രാജാക്കന്മാരും വളരെ പ്രജകളും ക്രിസ്ത്യാനിമാർഗ്ഗം അനുസരിച്ചു എങ്കിലും, ദേസ്യാനോസു തന്റെ മനസ്സിനെ കഠിനപ്പെടുത്തുക മാത്രമാണ് ചെയ്തതു. പിന്നെയും സഹദായുടെ ശക്തികൾ അധികമധികമായി കാണപ്പെടുകയും മരണത്തിൽ നിന്നു കൂടെയും പല പ്രാവശ്യവും ഉയിർത്തെഴുന്നേല്ക്കയും ചെയ്കയാൽ ദേസ്യാനോസു ശാന്തമാനസനായി സഹദായെ അടുക്കൽ വരുത്തി, താൻ മഹാരാജാവാകയാൽ തന്റെ കല്പനയെ ഇപ്രകാരം നിഷേധിക്കുന്നതു തനിക്കു വളരെ അപമാനകരമായിട്ടുള്ളതാണെന്നും ആയ്തുകൊണ്ടു റോമാ ദേവന്മാരെ സഹദാ വന്ദിച്ചാൽ സർവ്വാധികാരസ്ഥാനവും ധനവും ബഹുമതികളും നൽകാമെന്നും തന്റെ ഈ അപേക്ഷയെ തള്ളിക്കളയാതെ സ്വീകരിക്കണമെന്നും വിനയമായി അപേക്ഷിച്ചു. താൻ അതിനെ ചെയ്യുന്നതിനു തയ്യാറാണെന്നും അടുത്ത ദിവസം തന്നെ ചക്രവർത്തി ജനങ്ങളെ എല്ലാവരെയും ശേഖരപ്പെടുത്തുന്നതായാൽ എല്ലാവരുടെയും മുമ്പിൽ വെച്ചുതന്നെ ചക്രവർത്തിയുടെ ദേവനെ വ

ന്ദിക്കാമെന്നും സഹദാ മറുപടി പറഞ്ഞു. ഇതു കേട്ടപ്പോൾ ദെസ്യാനോസിന്റെ സന്തോഷം അപരിമിതമായി. ഉടനെതന്നെ സഹദായെ കൂട്ടിക്കൊണ്ടു പോയി തന്റെ പട്ടമഹിഷിയോടു ഈ സന്തോഷവർത്തമാനം അറിയിക്കുകയും സഹദായെ യഥാവിധി ബഹുമാനിച്ചു വേണ്ട സൽക്കാരങ്ങൾ ചെയ്യണമെന്നു പറഞ്ഞേല്പിക്കുകയും ചെയ്തുംവച്ചു എല്ലാ പ്രദേശങ്ങളിലേക്കും ഗീവറുഗീസു റോമാ ദേവനെ വന്ദിക്കാമെന്നു സമ്മതിച്ചിരിക്കുന്നു എന്നുള്ള സന്തോഷവർത്തമാനം നാടൊക്കെ പ്രസിദ്ധപ്പെടുത്തുകയും അതു കാണുന്നതിനായി തന്റെ പ്രജകൾ എല്ലാവരും വന്നു കൂടണമെന്നു ആജ്ഞാപിക്കുകയും ചെയ്തു. എന്നാൽ സഹദാ ഈ സമയം എങ്ങിനെയാണ വ്യയം ചെയ്തതു? രാജാവു അന്യസംഗതികൾക്കായി പോയ ഉടനെ തന്റെ മശിഹായായ ക്രിസ്തു മാത്രമാണ സാക്ഷാൽ വന്ദിക്കപ്പെടേണ്ട ദേവനെന്നും റോമാ ദേവന്മാർ അശുദ്ധന്മാരും നിന്ദ്യന്മാരും ആകുന്നു എന്നും സഹദാ ദിവ്യശക്തിയാൽ കാണിച്ചു മഹാരാജ്ഞിയെ ക്രിസ്ത്യാനിയാക്കി ജ്ഞാനസ്നാനം കഴിപ്പിക്കയാണ ചെയ്തതു. ഇതൊന്നും മനസ്സിലാകാതെ അടുത്ത ദിവസം നിശ്ചയിക്കപ്പെട്ട സമയത്തു ഗീവറുഗീസു റോമാ ദേവനെ വന്ദിക്കുന്നതു കാണ്മാനായി വളരെ പുരുഷാരം കൂടി. അപ്പോൾ ഗീവറുഗീസിനെ പുരുഷാരത്തിന്റെ മുമ്പാകെ കൊണ്ടുവന്നു. "ഇതാ ദേവന്റെ സ്വരൂപം നില്ക്കുന്നു വന്ദിക്ക" എന്നു മഹാരാജാവു ആജ്ഞാപിച്ചു. സഹദാ ദേവനെ നോക്കിക്കൊണ്ടു നിലത്തു ചവുട്ടി നീ പാതാളത്തിലേക്കു ഇറങ്ങിപ്പോ. അവിടെയാണ നിനക്കു ഇരിപ്പാൻ യോഗ്യമായ സ്ഥലം എന്നു ഉറക്കെ വിളിച്ചു പറഞ്ഞു. ഉടനെ ഭൂമി പിളർന്നു ദേവന്റെ സ്വരൂപം ഭൂമിയുടെ അടിയിലേക്കു പോയി മറയപ്പെട്ടു. ഈ അത്ഭുതം കണ്ടു കൂടിയിരുന്നവരിൽ വളരെ ആളുകൾ വിശ്വസിച്ചു സഹദായുടെ മാർഗ്ഗത്തിൽ ചേർന്നു എന്നുവരികിലും ദെസ്യാനോസു മഹാരാജാവിന്റെ ലജ്ജയും കോപവും അതിരില്ലാത്തവയായിത്തീർന്നു. സഹദായെ വീണ്ടും കൊല്ലിക്കയും ചെയ്തു. ഇങ്ങിനെ പുണ്യവാൻ ഭൂവാസം വെടിയുന്നതിനു സംഗതിയായി.

മലയാള പാനപ്പുസ്തകത്തിൽ നിന്നും എടുത്തവയാണ ഈ സംഗതികൾ. യൂറൊപ്യൻ ചരിത്രങ്ങളിലും ഈ മഹാനുഭാവനെ സംബന്ധിച്ചു ചില വിഷയങ്ങൾ പറയപ്പെട്ടിട്ടുണ്ടു. അവയുടെ ചുരുക്കം താഴെ വരുംപ്രകാരമാണ.

മാർ ഗീവറുഗീസു കപ്പദൊക്യയിൽ ഒരു ഉയർന്ന കുഡുംബത്തിൽ ജനിച്ചു. അദ്ദേഹത്തിന്റെ മാതാപിതാക്കന്മാർ തന്നെ ദൈവഭയത്തിൽ വളർത്തിക്കൊണ്ടുവരികയും മാർഗ്ഗസംബന്ധങ്ങളായ സംഗതികളെ പഠിപ്പിച്ചു കൊടുക്കയും ചെയ്തു. പ്രായം ചെന്നതിന്റെ ശേഷം റോമാ ചക്രവർത്തിയുടെ യുദ്ധസൈന്യത്തിൽ ഒരു പട്ടാളക്കാരനായി ചേരുകയും തന്റെ സാമർത്ഥ്യംകൊണ്ടും പരാക്രമംകൊണ്ടും അതിൽ ഉയർന്ന ഒരു പദവിയെ ലഭിക്കയും ചെയ്തു. ഇങ്ങനെയിരിക്കുമ്പോളാണ ഡയൊക്ലീഷ്യൻ എന്ന ചക്രവർത്തി തന്റെ സൈന്യത്തിലുള്ള എല്ലാവരും താൻ വന്ദിക്കുന്ന ദേവന്മാരെ വന്ദിക്കണമെന്നു ഒരു വിളംബരം പ്രസിദ്ധപ്പെടുത്തിയതു. റോമാ സൈന്യത്തിൽ ആകാലത്തു പലർ ക്രിസ്ത്യാനിമാർഗ്ഗത്തെ അംഗീകരിച്ചിരുന്നു. അവർക്കെല്ലാവർക്കും ഈ വിളംബരം വ്യസനഹേതുകമായിരുന്നതിനാൽ അവരിൽ പലരും രാജകല്പനയെ അശേഷം നിഷേധിച്ചു മറുത്തു നില്ക്കുന്നതിനു സംഗതിയായി. ഇങ്ങിനെ മറുത്തുനിന്ന ക്രിസ്ത്യാനി പട്ടാളക്കാരിൽ ധൈര്യത്തോടുകൂടി മുമ്പിട്ടുനിന്നതു മാർ ഗീവറുഗീസായിരുന്നു. താൻ താമസിച്ചിരുന്ന സ്ഥലത്തു വായിക്കാൻ കൊണ്ടുവന്നിരുന്ന വിളംബരത്തിന്റെ പ്രതിയെ താൻ പിടിച്ചുപറിച്ചു വലിച്ചുകീറിക്കളഞ്ഞതു മാത്രമല്ല, ഡയൊക്ലീഷ്യൻ ചക്രവർത്തിയുടെ മുമ്പിൽ പോയി ഈ വിളംബരത്തിന്റെ അന്യായതയെയും ക്രിസ്ത്യാനിമാർഗ്ഗത്തിന്റെ മഹത്വത്തെയും ഇതര സഭകളുടെ ദോഷതയെയും മറ്റും കുറിച്ചു പ്രബലമായി വാദിച്ചു. കേവലം തന്റെ ഭൃത്യസ്ഥാനത്തിൽ മാത്രം ഇരിക്കുന്ന ഗീവറുഗീസിന്റെ ധീരതയെ കണ്ടു ചക്രവർത്തി കോപാന്ധനായി ഗീവറുഗീസിനെ കൊല്ലിച്ചു. മാർ ഗീവറുഗീസിന്റെ മരണം ഉണ്ടായതു ക്രിസ്ത്വാബ്ദം ൩൦൩-ാമാണ്ട ഏപ്രീൽ ൨൩-ാം ന- യാണ.

യൂറൊപ്യൻ ചരിത്രകാരന്മാർ പറയുന്ന ഈ സംഗതികളും മലയാളത്തിൽ എഴുതി പ്രസിദ്ധപ്പെടുത്തീട്ടുള്ള പുസ്തകത്തിലെ സംഗതികളും തമ്മിൽ വളരെ യോജിപ്പു കാണുന്നുണ്ടു.

മലയാളത്തിൽ ദെസ്യാനോസു രാജാവെന്നു പറഞ്ഞിരിക്കുന്നതു റോമായിലെ ഡയൊക്ലീഷ്യൻ എന്ന ചക്രവർത്തിയെക്കുറിച്ചാണ. ദെസ്യാനോസു മശിഹാമാർഗ്ഗക്കാ

രെ ഉപദ്രവിപ്പാൻ പുറപ്പെടുവിപ്പിച്ച കല്പനയും ഡയോക്ലീഷ്യൻെറ വിളംബരവും ഒന്നുതന്നെ എന്നു നിരൂപിക്കാം. ഗീവറുഗീസ് ദെസ്യാനോസിനെ എതിർത്തു മുഖദാവിൽ ക്രിസ്ത്യാനികൾക്കുവേണ്ടി വാദിച്ചു എന്നുള്ളതു രണ്ടു വിവരണങ്ങളിലും കാണിച്ചിട്ടുണ്ടു. ഡയോക്ലീഷ്യൻ ചക്രവർത്തിയുടെ പട്ടമഹിഷിയും മകളും ക്രിസ്ത്യാനിമാർഗ്ഗം അനുസരിച്ചിരുന്നു എന്നു ചരിത്രത്തിൽ പ്രസ്താവിക്കപ്പെട്ടിട്ടുണ്ടു. എന്നാൽ മലയാളപ്പുസ്തകത്തിൽ പറഞ്ഞിട്ടുള്ളതുപോലെ പട്ടമഹിഷി മാർഗ്ഗം അനുസരിച്ചതു മാർ ഗീവറുഗീസിൻെറ ഉപദേശപ്രകാരമാണൊ എന്നുള്ളതിനെക്കുറിച്ചു യൂറോപ്യ ചരിത്രകാരൻ ഒന്നുംതന്നെ പറയുന്നില്ല.

മാർ ഗീവറുഗീസിനെ സംബന്ധിച്ചു പറയപ്പെടുന്ന അത്ഭുതപ്രവൃത്തികൾ ഒന്നും വിശ്വാസനീയമല്ലെന്നാണ ചരിത്രകാരൻെറ മതം. എല്ലാവിധ അതിശയങ്ങളെയും നിരസിക്കുകയാണ നവീന ഗ്രന്ഥകാരന്മാരിൽ മിക്കവരുടെയും സമ്പ്രദായം. അതിശയങ്ങൾ ഒന്നുംതന്നെ ഇഹലോകത്തിൽ ഉണ്ടായിട്ടില്ല എന്നും ഓരൊ കാലത്തിൽ അതിശയങ്ങൾ എന്നു ഗണിച്ചുപോന്നതു അതാതു കാലത്തിലെ അറിവുകൾക്കു അഗോചരങ്ങളായ സ്വാഭാവിക പ്രവൃത്തികളെ മാത്രമായിരുന്നു എന്നും മറ്റും ഉള്ള നവീനന്മാരുടെ അഭിപ്രായങ്ങളോടു ക്രിസ്ത്യാനികൾക്കു മുഴുവനായി യോജിക്കാൻ പാടുള്ളതല്ലല്ലൊ. നമ്മുടെ രക്ഷിതാവായ മിശിഹായുടെയും തൻെറ ശിഷ്യന്മാരുടെയും അത്ഭുതപ്രവൃത്തികളെ വിശ്വസിക്കുന്ന നമുക്കു ഇതിനെയുള്ള ഉപദേശങ്ങൾ എത്രതന്നെ യുക്തിക്കു അനുസാരങ്ങൾ എന്നു തോന്നിയാലും സ്വീകാരയോഗ്യങ്ങളല്ല. യാതൊരു അതിശയപ്രവൃത്തിയും കൂടാതെ ക്രിസ്ത്യാനിമാർഗ്ഗം ഇത്ര പ്രബലമായ ഒരു സ്ഥിതിയിൽ വന്നുകൂടുകയില്ലായിരുന്നു എന്നാണ വിശ്വസിക്കപ്പെടുന്നതു. ഗലീലിയായിലെ വിദ്യാഹീനന്മാരായ ൧൨. മുക്കവരും അവരെപ്പോലെ താണ സ്ഥിതിയിൽ നിന്നു ചേർന്നിട്ടുള്ളവരായ കുറെ ആളുകളും കൂടി, യഹൂദവൈരാഗികളെയും ഗ്രേക്കു തത്വജ്ഞാനികളെയും റോമാ പണ്ഡിതന്മാരെയും ഒക്കെയും ജയിച്ചടക്കുകയും ൩൦൦-ചില്വാനം സംവത്സരകാലത്തിനുള്ളിൽ ക്രിസ്ത്യാനിമാർഗ്ഗത്തെ ഭൂലോകത്തിലെ പ്രധാന മാർഗ്ഗങ്ങളിൽ ഒന്നാക്കിത്തീർക്കുകയും ചെയ്യുന്നതു അത്ഭുതപ്രവൃത്തികളുടെ സഹകരണം കൂടാതെ ആയിരുന്നു എന്നു എങ്ങിനെയാണ സങ്കല്പിക്കുക?.

മലയാളപ്പുസ്തകത്തിൽ വിവരിക്കപ്പെട്ടിട്ടുള്ള അതിശയങ്ങളെ എല്ലാം മാർ ഗീവറുഗീസ പ്രവൃത്തിച്ചതാണൊ അല്ലയൊ എന്നാണ നമുക്കു ഇനിയു ആലോചിക്കേണ്ടതു. ഈ പുസ്തകത്തിൽ വളരെ അതിശയോക്തികൾ ഉണ്ടായിരിക്കാം. ൧൬൦൦. വത്സരങ്ങൾക്കു മുമ്പു പരഗതിയെ പ്രാപിച്ച ഒരു പുണ്യവാളനെക്കുറിച്ചു അതിശയോക്തികൾ ഉണ്ടാകുന്നതു അത്ഭുതമല്ല. എന്നാൽ ഈ കഥകളിൽ സത്യം എത്ര മാത്രമുണ്ടെന്നുള്ളതു അതാണ നമുക്കു അറിയേണ്ടതു്.

മാർ ഗീവറുഗീസു ക്രിസ്ത്യാനിസഭക്കുവേണ്ടി വളരെ കഷ്ടപ്പാടുകളും ഉപദ്രവങ്ങളും അനുഭവിച്ചിട്ടുണ്ടു എന്നുള്ളതു സംശയിപ്പാനില്ലാത്ത സംഗതിയാണ. നമുക്കു ഊഹിപ്പാൻ കൂടെയും കഴിയാത്തവിധം അത്ര കഠിനമായിട്ടായിരുന്നു ആ കാലങ്ങളിൽ ക്രിസ്ത്യാനികൾ ഉപദ്രവിക്കപ്പെട്ടിരുന്നതു. ശരീരത്തിൽനിന്നു ജീവനെ വേർപെടുത്താതെ എങ്ങിനെയെല്ലാം വിധമുള്ള ദണ്ഡനങ്ങളും വേദനകളും ഒരുത്തനിൽ ഏല്പിക്കാമൊ അവയെ എല്ലാം റോമാ ചക്രവർത്തികൾ ക്രിസ്ത്യാനികളോടു പ്രയോഗിച്ചിട്ടുണ്ടെന്നുള്ളതിനു ചരിത്ര ലക്ഷ്യങ്ങൾ ധാരാളം ഉണ്ടു. നീറൊ എന്ന ചക്രവർത്തി സ്വനഗരമായ റോമാപട്ടണത്തിനു തീ വെക്കുകയും അനന്തരം ആ കുറ്റം സാധുക്കളായ ക്രിസ്ത്യാനികളുടെമേൽ ചുമത്തുകയും അവരിൽ പലരെയും ഇരുമ്പു മുള്ളാണികൾ തറക്കപ്പെട്ടിട്ടുള്ള പലകകളിന്മേൽ ഉരുട്ടുകയും ഒടുവിൽ അവരുടെ കഴുത്തുവരെ [illegible] ചാക്കുകൾ കെട്ടി മുക്കി ചാക്കുകൾക്കു തീ കൊളുത്തി ജീവനോടു ദഹിപ്പിക്കുകയും ചെയ്തിട്ടുണ്ടു. ഈ സംഗതികളോടു താരതമ്യപ്പെടുത്തിനോക്കിയാൽ ദെസ്യാനോസ് മാർ ഗീവറുഗീസു സഹദായോടു ചെയ്തതായി പുസ്തകത്തിൽ വിവരിക്കപ്പെട്ടിട്ടുള്ള കഥകൾ തീരെ അസംഭവങ്ങളെന്നു തിരസ്കരിക്കപ്പെടേണ്ടതല്ല. സഹദാ അനുഭവിച്ചതായി പറയപ്പെട്ടിട്ടുള്ള കഷ്ടപ്പാടുകളിൽ ചിലതിനെ പുസ്തകത്തിലെ വാക്കുകളിൽ താഴെ ചേർക്കുന്നു.

(൧) പുണ്യവാളനെ ഇരുമ്പുചീപ്പുകൊണ്ടു അസ്ഥികൾ കാണുമ്പോളം ചീകുവാൻ ചൊല്ലി.

(൨) വണ്ടികൾ തന്നിൽവെച്ചു ഉപ്പുതളിച്ചു ഞെരിപ്പാൻ ചൊല്ലി.

ന്നെ ചക്രവർത്തിയാക്കുവാൻ തക്കവണ്ണം ക്രിസ്ത്യാനികൾക്കുണ്ടായിരുന്ന പ്രാബല്യം ന്ന ഒരു നല്ല കാരണമായി എനിക്കു തോന്നുന്നു.

അത്ഭുതപ്രവൃത്തി ഒന്നും ഇല്ലെന്നു തന്നെ ഇരിക്കട്ടെ. അദ്ദേഹം ക്രിസ്ത്യാനിമാർഗ്ഗത്തിനുവേണ്ടി വളരെ കഷ്ടപ്പാടുകൾ അനുഭവിച്ചിട്ടുള്ള ഒരു രക്തസാക്ഷിക്കാരൻ ആയിരുന്നു എന്നുള്ള ഏക കാരണം കൊണ്ടു മാത്രം നമ്മുടെ ബഹുമാനത്തിന്നു ഒക്കെക്കും അർഹനായി ഭവിച്ചിട്ടുണ്ടെന്നു പറയുന്നതിൽ വിപരീതാഭിപ്രായക്കാർ ഉണ്ടാകുമെന്നു തോന്നുന്നില്ല. പുണ്യവാളന്മാരെ ധ്യാനിക്കുന്നതിൽനിന്നു നമുക്കു ലഭിക്കുന്ന ഗുണങ്ങളെക്കുറിച്ചോ അവരുടെ പ്രാർത്ഥനകളാൽ നമുക്കുണ്ടാകാവുന്ന ഫലങ്ങളെക്കുറിച്ചോ ഈ സന്ദർഭത്തിൽ ഒന്നും തന്നെ പറയണമെന്നു ഞാൻ വിചാരിക്കുന്നില്ല. അതു നമ്മുടെ സഭയുടെ അപ്രധാനങ്ങളല്ലാത്ത വിശ്വാസങ്ങളിൽ ഒന്നും നമ്മുടെ മേല്പട്ടക്കാരും പട്ടക്കാരും പല സന്ദർഭങ്ങളിലും പ്രതിപാദിക്കാറുള്ളതും ആയ ഒരു വിഷയമാണല്ലോ.

ഇനിയും സഹദായുടെ ചരിത്രത്തിൽ സാധാരണ കാണപ്പെടാറുള്ള സർപ്പത്തെക്കുറിച്ചും കുറഞ്ഞൊന്നു പറഞ്ഞുകൊള്ളട്ടെ. ഇതു സാധാരണ ഒരു സർപ്പമല്ല. രണ്ടു ചിറകുകളും ചീങ്കണ്ണിയുടെ ഏതോ ഒരു ഭാവവും കൂടിയുള്ള ഒരു ജന്തുവാണിതു. ഇംഗ്ലീഷിൽ ഡ്രാഗൺ എന്നാണു പേർ പറയുന്നതു. മലയാളത്തിൽ അതിനു ശരിയായ പദമില്ലാത്തതിനാൽ സർപ്പമെന്നു പറഞ്ഞുവരികയാണു. ഇതിനെ സംബന്ധിച്ചു പറയാറുള്ള ഒരു കഥയെ താഴെ ചേർക്കുന്നു.

ഒരു രാജ്യത്തു ഈ സർപ്പം ചെന്നു അവിടത്തെ ജനങ്ങളെ ആക്രമിച്ചുതുടങ്ങി. ആ രാജ്യത്തെ രാജാവിന്റെ സകല ശക്തികളും അതിനോടു പ്രയോഗിച്ചുനോക്കിയിട്ടും യാതൊരു ഫലവും ഉണ്ടായില്ല. തന്റെ സൈന്യങ്ങളെ എല്ലാം തോല്പിക്കത്തക്കവണ്ണം അതു അത്ര ശക്തിയുള്ളതായിരുന്നു. പ്രജകൾക്കു വളരെ ഭയവും ബുദ്ധിമുട്ടും നേരിടുകയും സകല കാര്യങ്ങൾക്കും കുഴപ്പങ്ങൾ ഭവിക്കയും ചെയ്കയാൽ ഒടുവിൽ സർപ്പത്തിനോടുതന്നെ അഭയം പ്രാപിക്കേണ്ടിവന്നു. തന്റെ ഭക്ഷണംവകക്കു ഓരോ ദിവസത്തേക്കു ഓരോ ആളിനെ വിട്ടുതരണമെന്നുള്ള കരാറിന്മേൽ രാജ്യത്തെ ആക്രമിക്കാതെയിരിക്കാമെന്നു സർപ്പം സമ്മതിച്ചു. ഇങ്ങനെ ഓരോരുത്തനെ സർപ്പത്തിനു വിട്ടുകൊടുക്ക എന്നുള്ള ഉടമ്പടിപ്രകാരം ഒരു ദിവസം ഒരു സ്ത്രീയുടെ തവണയായിരുന്നു. അവൾ നന്നാ വ്യസനിച്ചുംകൊണ്ടു ആ ആപത്തിൽനിന്നും തന്നെ രക്ഷിക്കുന്നതിനു ഗീവറുഗീസു സഹദായോടു അപേക്ഷിച്ചു. ആ സ്ത്രീയെ ഭക്ഷിക്കുന്നതിനു സർപ്പം ഭാവിച്ചയുടനെ ഗീവറുഗീസു സഹദാ കുതിരപ്പുറത്തെഴുന്നെള്ളിവന്നു സർപ്പത്തിനെ കൊന്നു ആ സ്ത്രീയെയും രാജ്യത്തെയും രക്ഷപെടുത്തി. ഇതിനാൽ ആകുന്നു ഒരു സ്ത്രീയെയും കൂടെ ചിത്രത്തിൽ കാണിക്ക പതിവുള്ളതു.

ഈ കഥയിൽ എന്തുമാത്രം വാസ്തവമുണ്ടെന്നു എനിക്കു അറിവാൻ പാടില്ല. എന്നാൽ സർപ്പത്തെ ജയിച്ചടക്കിയ പ്രകാരം കാണിക്കുന്ന ചിത്രങ്ങൾക്കു ഒരു അർത്ഥം ചിലർ കൊടുത്തുവരുന്നുണ്ടു.

സർപ്പം മനുഷ്യരുടെ അഭിവൃദ്ധിക്കും നാഗരികത്വത്തിനും ഒരു തടസ്സമായിട്ടാണു മിക്ക ജാതിക്കാരും ഗണിച്ചുവരുന്നതു. അതുകൊണ്ടു സർപ്പത്തെ ഇഹലോകത്തിലുള്ള ദുഷ്പ്രവൃത്തികൾക്കു സാദൃശ്യപ്പെടുത്തി വിചാരിച്ചുവരുന്നു. അതിനാൽ സർപ്പത്തിനെ ജയിച്ചടക്കി എന്നുള്ള പടം ഇഹലോകത്തിലെ ദുഷ്പ്രവൃത്തികളെ കീഴടക്കി എന്നുള്ളതിനെ മാത്രമെ കുറിക്കുന്നുള്ളു എന്നു ആ കൂട്ടർ വ്യാഖ്യാനിക്കുന്നു. സർപ്പത്തിനെ ജയിച്ചതായി കാണിക്കുന്ന പടം മാർ ഗീവറുഗീസിനെ സംബന്ധിച്ചു മാത്രമല്ലാ ഉള്ളതു. സെന്റുമിക്കായേൽ, സെന്റുസിൽവെസ്റ്റർ മുതലായ പരിശുദ്ധന്മാരെ സംബന്ധിച്ചും ഈ മാതിരിയിൽ പടം കാണിക്കപ്പെട്ടു വരുന്നുണ്ടു. മാർ ഗീവറുഗീസിന്റെ സർപ്പം അന്യമതങ്ങൾ എന്നു ഗണിക്കപ്പെടാമെന്നും സഹദാ അന്യമതങ്ങളെ ജയിച്ചു ക്രിസ്ത്യാനിമാർഗ്ഗത്തിനു ജയം നൽകി എന്നു മാത്രമേയുള്ളു പടത്തിന്റെ അർത്ഥം എന്നും ഇവർ അഭിപ്രായപ്പെടുന്നു.

ഇത്രയും പ്രസിദ്ധി സമ്പാദിച്ചിട്ടുള്ള പരിശുദ്ധൻ വേറെയുണ്ടോ എന്നു സംശയമാണു. ഇംഗ്ലീഷുകാരാൽ പ്രത്യേകം കൊണ്ടാടപ്പെട്ടുപോരുന്ന പരിശുദ്ധനാണു ഗീവറുഗീസു സഹദാ. ഇദ്ദേഹത്തിന്റെ ഓർമ്മദിവസത്തെ വളരെ കോലാഹലത്തോടുകൂടെ എല്ലാ ഇംഗ്ലീഷുകാരും ആഘോഷിക്കുന്നതിലേക്കു ഉത്സാഹിപ്പിക്കുന്നതിനായി ഒരു കമ്മട്ടിയും ഈയിടെ ഇംഗ്ലണ്ടിൽ ഉണ്ടായിട്ടുണ്ടു. യൂറോപ്പിൽ പല പള്ളികൾ ഇദ്ദേഹത്തിന്റെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിട്ടുണ്ടു. എല്ലാ സ്ഥലങ്ങളിലും പ്രസിദ്ധി സമ്പാദിച്ചിട്ടുള്ള പരിശുദ്ധൻ ആണെങ്കിലും പാശ്ചാത്യസഭക്കാരെക്കാ

ൾ പൌരസ്ത്യ സഭകൾക്കാണ ഈ പരിശുദ്ധനോടു അധികമായ ബഹുമാനവും ഭക്തിയും. ഇതിനു കാരണമെന്താണെന്നു നല്ല നിശ്ചയമില്ല. ഗീവറുഗീസു സഹദായുടെ കാലങ്ങൾക്കുശേഷം കപ്പഡോഷിയായിലെ ജോർജ്ജു എന്ന ഒരാൾ അലക്സന്ത്രിയായിൽ ഒരുവക ശീശ്മക്കാരുടെ ആർച്ചുബിഷോപ്പായി പല അനീതികൾ പ്രവൃത്തിച്ചിട്ടുണ്ടു. ആ ജോർജ്ജും നമ്മുടെ സഹദായും ഒരാൾ ആണെന്നു ചിലരുടെ ഇടയിൽ ഒരു പ്രമാദം ഇടക്കാലത്തു കടന്നുകൂടിയിട്ടുണ്ടായിരുന്നു. പ്രസിദ്ധപ്പെട്ട ചരിത്രകാരനായ ഗിബ്ബൻപോലും ഈ പ്രമാദത്തിൽ അകപ്പെട്ടുപോയിട്ടുള്ളതായി കാണുന്നു. ഈ പ്രമാദം ആയിരിക്കാം പാശ്ചാത്യ സഭകൾക്കു പൌരസ്ത്യ സഭകളെപ്പോലെ തന്നെ ഈ പരിശുദ്ധനോടു ബഹുമാനവും ഭക്തിയും ഇല്ലാതിരിക്കുന്നതിനുള്ള കാരണം.

നമ്മുടെ മലയാളത്തെക്കാര്യം ആലോചിച്ചാൽ അനേകം പള്ളികളിൽ ഈ പരിശുദ്ധന്റെ ഓർമ്മയെ കഴിച്ചുപോരുന്നുണ്ടു. പല പള്ളികൾ ഇദ്ദേഹത്തിന്റെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിട്ടുമുണ്ടു. ഇത്രയും ശക്തിയുള്ളവനും എല്ലാവരാലും ബഹുമാനിക്കപ്പെട്ടുപോരുന്നവനും ആയ ഈ പുണ്യവാളന്റെ നാമത്തിൽ നമ്മുടെ പള്ളിയും സ്ഥാപിക്കപ്പെടുവാൻ സംഗതിയായതിൽ നമുക്കു കൃതാർത്ഥതക്കു കാരണമുണ്ടു. അദ്ദേഹത്തിന്റെ ഓർമ്മയെ നാമും നമ്മുടെ ശക്തിക്കനുരൂപമായി കൊണ്ടാടേണ്ടതു നമ്മുടെ കടമയാണ. ഈ കൊല്ലം പള്ളി ശുദ്ധീകരണം കഴിഞ്ഞുവരുന്ന ൧-ാമത്തെ ആണ്ടാകയാൽ ഈ വിശുദ്ധ ഓർമ്മയെ നമ്മുടെ ആഗ്രഹത്തിനു തക്കവണ്ണം കൊണ്ടാടുവാൻ ശക്തിയില്ലാതെയാണിരിക്കുന്നതു. കാലക്രമേണ ഈ ദിവസം തിരുവനന്തപുരത്തെ ഒരു പ്രധാന ദിവസമായിത്തീരട്ടെ എന്നുള്ള ആശംസയോടുകൂടി എന്റെ പ്രസംഗത്തെ അവസാനിപ്പിച്ചുകൊള്ളുന്നു.

കെ. എം. മാത്തൻമാപ്പിള ബി. എ.



## ഒരു സമാധാനം.

പ്രിയ പത്രാധിപരവർകളെ, താങ്കളുടെ ൧-ാം പുസ്തകം ൯-ാം ലക്കം പത്രികയിൽ ഇരുപതാം നൂററാണ്ടിലെ അധികപ്രസംഗം എന്ന തലവാചകത്തിൽ ഞാൻ ഒരു ലേഖനം എഴുതിയിരുന്നതിൽ അംഗ്ലിയാക്കാർ നമ്മുടെ കുട്ടികളോടു തക്കം നോക്കി പ്രയോഗിക്കുന്ന ചില ഭാഗങ്ങൾ കാണിച്ചിരുന്നുവല്ലൊ. അതിൽ വിശുദ്ധ കുറുബാനയെ കുറിച്ചുള്ള ഭാഗങ്ങൾ തെളിയിപ്പാനായി ശു. കുറുബാന പാപപരിഹാരത്തിനുള്ളതല്ലയൊ, എന്ന തലവാചകത്തിൽ മിസ്ററർ കെ. സി. ഉമ്മൻ ഒരു ലേഖനം തുടർച്ചയായി എഴുതുവാൻ ഭാവിച്ചു എങ്കിലും അത് എന്തു സംഗതിവശാലൊ തുടരായ്കകൊണ്ടു ഈ ലേഖനത്തിന്നു ഇടയാക്കിത്തീർത്ത നമ്മുടെ സ്കൂൾ കുട്ടികൾക്കും മററു പലർക്കും വളരെ ഇച്ഛാഭംഗത്തിനു ഇടവന്നതിൽ ഇനിക്കും പങ്കില്ലന്നില്ല, എങ്കിലും കിട്ടിയ സമയംകൊണ്ടു ഞാൻ തന്നെ രണ്ടു വാക്കു കൂടി പറഞ്ഞു അവസാനിപ്പിച്ചുകളയാം.

മുറിവോടുകൂടിയുള്ള ധാ.ം ആയിരുന്നു നന്ന്'. പിന്നെയും ഒന്നൊപ്പാനുണ്ട് നിറഞ്ഞ കുടം തുളുമ്പുകയില്ലല്ലൊ. ഇനിക്കു ഇതിൽ രണ്ടുകാര്യം പറവാനുണ്ട്. ൧. ഈ സ്കൂൾ കുട്ടികളെ വേദവിപരീതം പഠിപ്പിച്ച വാദ്ധ്യാരൊടും. ൨. അയാൾ പഠിപ്പിച്ച തെററിനെ തിരുത്തികൊടുപ്പാൻ ആവശ്യപ്പെട്ട എന്റെ സഹൊദരന്മാരായ സ്കൂൾ കുട്ടികളൊടും മറെറല്ലാവരോടുമാണ. എല്ലാററിനും മുമ്പെ ബ. പ

ത്രാധിപരെ, ഈ ലേഖനത്തിന്ന ഇടയാക്കിത്തീൎത്ത ഞങ്ങളുടെ സാ
റിന്റെ യോഗ്യതയെക്കുറിച്ചു അല്പം നിങ്ങളോടും പറയാം.
ഞങ്ങളുടെ സാർ ഒരു അംഗ്ലിയാക്കാരൻ എന്നാണ ഒട്ടുപേരൊക്കെ ധ
രിച്ചിരിക്കുന്നതു. സാക്ഷാൽ അങ്ങനെ അല്ലായിരുന്നു. അദ്ദേഹത്തി
ന്റെ മാതാപിതാക്കന്മാരും സഹോദരന്മാരുമെല്ലാം ഇപ്പോൾ സുറി
യാനിക്കാരാണ. അയാൾ മാത്രം കാലക്ഷേപത്തിന്ന വേണ്ടി അംഗ്ലി
യാമതത്തിൽ ചേൎന്നു നിൽക്കയാണ. അംഗ്ലിയാ വിശ്വാസം എന്താ
ണന്നു അദ്ദേഹം കേട്ടിട്ടുണ്ടോ എന്നുസംശയമാണ. ശു: കുറുബാന പാ
പപരിഹാരത്തിന്ന അല്ലന്നും അവ ശരീരരക്തങ്ങൾ ആകയില്ലന്നും
മരിച്ചവൎക്കു ജീവനില്ലന്നും അവർ ഒന്നും അറിയുന്നില്ലന്നും മറ്റും
പാച്ചകമുറിയിൽ ചെന്നപ്പോൾ ആരൊ പറഞ്ഞു കേട്ടതായിരിക്കും.
ഇതു ക്ലാസിൽ ഒന്നു പ്രയോഗിച്ചാൽ കീൎത്തി സമ്പാദിക്കാം, മാസ
പ്പടിയിരണ്ടു ക്രൂട്ടി കിട്ടും എന്നു വിചാരിച്ചു പ്രയോഗിച്ചു പോയതാ
ണ.

൧ഹ, സാറെ കേൾക്കു. ശു: കുറുബാനയിൽ വെക്കുന്ന അപ്പവും
വീഞ്ഞും വാഴ്ത്തികഴിഞ്ഞാൽ കൎത്താവിന്റെശരീരരക്തങ്ങൾ ആണന്നാ
കുന്നു സുറിയാനിക്കാരായ ഞങ്ങൾ വിശ്വസിക്കുന്നതു. അതു അങ്ങിനെ
ആയിരുന്നാൽ വസ്തുഭേദവും രക്തരുചിയും കാണുമായിരുന്നു എന്നാ
ണല്ലൊ നിങ്ങൾ പഠിപ്പിച്ചതു കൊള്ളാം നല്ല യുക്തിതന്നെ സംഗ
തി ചുരുക്കമെങ്കിലും താഴെ പറയുന്ന ചോദ്യങ്ങൾക്കു സമാധാനം പ
റഞ്ഞുതന്നാൽ കൊള്ളാമെന്നു അപേക്ഷിക്കുന്നു.

൧. ദൈവമായ താൻ ഒരു കന്യകയിൽനിന്നു ജഡം എടുത്തു മ
നുഷ്യനായി പിറന്നു പാപം ഒഴികെ എല്ലാററിലും താൻ പൂൎണ്ണ മനു
ഷ്യലക്ഷണങ്ങളോടു ക്രൂടിയിരുന്നിട്ടും തന്നെ ദൈവമെന്നു വിശ്വസി
ച്ചതു എന്തുകൊണ്ടു. ദൈവം അരൂപിയല്ലയൊ?

൨. ആ ദൈവമായ താൻ തന്റെ തൃക്കൈകളിൽ ഒരു അപ്പത്തെ
എടുത്തു വാഴ്ത്തി ഇതു എന്റെ ശരീരം എന്നും, കാസായിൽ വീഞ്ഞി
നെ എടുത്തു ഇതു എന്റെ രക്തമെന്നും കല്പിച്ചാൽ വിശ്വസിപ്പാൻ
പാടില്ലയൊ?.

൩. തന്റെ സൃഷ്ടി ആയ ആ കന്യകയുടെ ശരീരത്തെ എടുത്തു
അതിൽ തന്റെ ദൈവത്വത്തിന്നു വസിക്കാമെങ്കിൽ, തന്റെ സൃഷ്ടി
ആയ അപ്പത്തിലും വീഞ്ഞിലും താൻ വസിക്കുന്നു എന്നു കല്പിച്ചാൽ എ
ന്താണ വിശ്വസിപ്പാൻ പാടില്ലാത്തതു?.

൪. രക്ഷിതാവായ ഏശുമിശിഹായിൽ വിശ്വസിക്കുന്നു എന്നു
ഒരുത്തൻ പറയുന്നു എങ്കിൽ, അവൻ തന്റെ വചനത്തെ അല്ലാതെ
പിന്നെ എന്താണ വിശ്വസിക്കുന്നതു?.

എന്റെ ൪ം നാലു ചോദ്യങ്ങൾക്കും ദയവുചെയ്തു മറുപടി ഇട
വകപ്പത്രാധിപരവൎകൾക്കു അയച്ചു കൊടുത്താൽ പത്രമുഖേന പ്ര
സിദ്ധപ്പെടുത്തിക്കൊള്ളുമെന്നു വിശ്വസിക്കുന്നു.

ഇനി എന്റെ സഹോദരന്മാരൊടു ഇനിക്കുള്ള സ്നേഹംകൊണ്ടു

മറ്റുള്ളവരുടെ വിശ്വാസസ്ഥിരതയ്ക്കും വേണ്ടി നിങ്ങളുടെ സാർ പറഞ്ഞുതന്നതു തെറ്റാണെന്നു കാണിക്കാം-

66

൧- ശ്രു: കുറുബാന കർത്താവിന്റെ ശരീരരക്തങ്ങൾ തന്നെ- യോഹ- ൬. അ- ൫൩-മുതൽ ൫൮-വരെ വാക്യങ്ങളും മത്താ- ൨൬-അ ൨൬. ൨൮. ലൂക്കൊ- ൨൨. അ- ൧൯. ൨൦- ൩൬- വാക്യങ്ങളും ശ്രദ്ധയോടുകൂടി വായിച്ചാൽ ധാരാളം വെളിവാകുന്നതാണ്.

൨- ഇനി അംഗ്ലിയാ മതത്തിലെ വിശ്വാസയോഗ്യന്മാരായ ചില ബിഷോപ്പന്മാരുടെ ചുരുങ്ങിയ സാക്ഷി കൂടെ പറയാം. അംഗ്ലിയമതസ്ഥാപകനായ ലൂതർ പറയുന്നു- ശുദ്ധ കുറുബാന കർത്താവിന്റെ ശരീര രക്തങ്ങൾ ആണെന്നുള്ള വിശ്വാസത്തെ നിഷേധിച്ചാൽ അതുമൂലം പാപ്പാമതത്തെ ഖണ്ഡിപ്പാൻ വളരെ എളുപ്പമുണ്ടെന്നു ഞാൻ കണ്ടു- എങ്കിലും ഇനിക്കു ഒഴികഴിവുകൾ ഇല്ലാ- എന്തുകൊണ്ടെന്നാൽ വിശുദ്ധ വേദത്തിലെ വചനങ്ങൾ ഈ കാര്യത്തിൽ പ്രത്യക്ഷമായിരിക്കുന്നു. അപ്പൊൾ സഹോദരന്മാരെ, റോമ്മാമതത്തെ ഉപദ്രവിപ്പാൻ ഇതൊരു നല്ലവഴി ആണെന്നു ലൂഥർ കണ്ടു, വേദപുസ്തകം ഇതിനെ പ്രത്യക്ഷപ്പെടുത്തിയിരിക്കയാൽ അയാൾക്കു (ലൂതറിനു) അങ്ങിനെ ചെയ്യാൻ കഴികയില്ലതാനും. അയാൾ തന്നെ പിന്നയും പറയുന്നതു ശുദ്ധ കുറുബാനയിൽ കർത്താവിന്റെ ശരീരരക്തങ്ങൾ ഇല്ലന്നു പറയുന്നവരെ നശിക്കപ്പെട്ടവർഗ്ഗം, കരള പറയുന്ന എടത്തുട്ടുകാർ, അപ്പം മുറിച്ചും വീഞ്ഞുകുടിച്ചും ആത്മാവിനെ നശിപ്പിക്കുന്നവർ എന്നാണ്- ഒരു പ്രധാന ബിഷോപ്പായ ബ്രമ്മൽ പറയുന്നതു. ശു- കുറുബാനയിൽ കർത്താവു എഴുന്നെള്ളുന്നു എന്നുള്ള വിശ്വാസം അംഗ്ലിയാസഭയിലെ സത്യപുത്രന്മാർ ആരും നിഷേധിച്ചിട്ടില്ല- ഇതു എന്റെ ശരീരമെന്നു കർത്താവു പറയുന്നു. താൻ പറഞ്ഞതിനെ ഞങ്ങൾ സത്യമായി വിശ്വസിക്കുന്നു എന്നാണ്. അപ്പോൾ അംഗ്ലിയാസഭയിലെ സത്യപുത്രന്മാർ നിഷേധിച്ചിട്ടില്ലെങ്കിൽ പിന്നെ നിഷേധിക്കുന്ന പുത്രന്മാരുടെ പേര എന്താണ്. ഇനി അണ്ട്രൂസ്, വിത്സൻ, ഫൊർബ്സ, കൊസിൻ ഇങ്ങനെയുള്ള മഹാന്മാരുടെ സാക്ഷി കൂടി പറയുമ്പോൾ പത്രസ്ഥലം അധികരിക്കയാൽ സംഗതി ചുരുക്കുന്നു.

൩. ഇനി എന്റെ സഹൊദരന്മാർക്കു അറിവാനുള്ളതു, വിശ്വാസവിഷയം ക്ലാസിൽ പഠിപ്പിപ്പാൻ അവരുടെ മേലാവ് അനുവദിച്ചുവൊ എന്നാണ്- അനുവദിച്ചിട്ടില്ലന്നു ഞാൻ ചില സംഗതികളാൽ ബോധപ്പെടുത്താം. ഇപ്പൊൾ നമ്മുടെ സ്വന്ത സ്ഥലമായ കോട്ടയത്തു തന്നെ നോക്കാം. സുറിയാനിക്കാർ, റോമ്മാക്കാർ, അംഗ്ലിയാക്കാർ. നവീകരണക്കാർ, ഹിന്തുക്കൾ ഇങ്ങനെ പല മതക്കാർക്കു പള്ളിക്കൂടങ്ങളും പലമതക്കാരരായ വാദ്ധ്യന്മാരും കുട്ടികളും ഇടകലർന്നു അങ്ങോട്ടുമിങ്ങോട്ടും ചേർന്നു പഠിപ്പിക്കയും പഠിക്കയും ചെയ്യുവരുന്നുണ്ടു. ഓരൊ മതക്കാരരുടെ പള്ളിക്കൂടങ്ങളിൽ ചേർന്നു പഠിക്കുന്ന കുട്ടികൾ പള്ളിക്കൂടം ഏതു മതക്കാരരുടെയൊ ആ മതാചാരം പഠിക്കണമെന്നു നിർബ്ബന്ധിച്ചുകാണുന്നുണ്ടൊ?. ഒരിക്കലും ഇല്ലാ- മേൽ പറയപ്പെട്ട ഓരൊ കൂട്ട

ക്കും വിശ്വാസ വിഷയങ്ങളെ പഠിപ്പിപ്പാൻ സ്ക്കൂളുകളും വാദ്ധ്യാന്മാരും വേറെ ഉണ്ടു. ഇങ്ങിനെയുള്ള ലക്ഷ്യം കൊണ്ടാണ അനുവദിച്ചിട്ടില്ലന്നു ഞാൻ പറഞ്ഞതു. ഇതൊക്കെ അറിഞ്ഞും കണ്ടും ഇരിക്കണമെങ്കിൽ ഒരു സക്കൂട്ട ചെയ്യാൻ നിങ്ങളുടെ സാറിനോടു നിർബന്ധിപ്പിൻ.

മേൽ കാണിച്ചിട്ടുള്ള വല്ല സംഗതികളും നിങ്ങളുടെ സാറിനു സംശയം തോന്നിയാൽ അരങ്ങത്തു വരട്ടെ, എന്നാൽ അതുതീർത്തു പോകാം.

എന്നു പണ്ടുകണ്ടവൻ.

---

## മലങ്കര സുറിയാനിസഭ.

ബൊമ്പായിൽ ഒരു അംഗ്ലിയാ പാദ്രിയായ റെവറണ്ട് ജെ. എച്ച്. ലൊർഡ എന്നയാൾ മേൽ എഴുതിയ തലവാചകത്തിൽ പല പത്രങ്ങളിലും പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഒരു ലേഖനം നമ്മുടെ വായനക്കാൎക്കു രസകരമായിരിക്കുമെന്നു കരുതി അതിന്റെ ഒരു സംക്ഷേപ തൎജ്ജിമ താഴെ ചേൎക്കുന്നു.

ഇന്ത്യാതീരത്തു അപ്പോസ്തോല ഉത്ഭവം അവകാശം പറയുന്നതും ചരിത്രസംബന്ധമായി വളരെ വിശേഷങ്ങൾ ഉള്ളതുമായ ഒരു സമുദായം നിലനിൽക്കുന്നതു മാത്രം ഇന്ത്യായുടെ മനസ്സുതിരിവിനായി ആഗ്രഹിക്കയും പ്രാൎത്ഥിക്കയും ചെയ്യുന്ന ഏവരിലും അനുമോദത്തെ ഉത്ഭവിപ്പിക്കുന്ന സംഗതിയാകുന്നു.

തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങളിൽ എട്ടു ലക്ഷത്തിൽ അധികം ക്രിസ്ത്യാനികൾ ഉണ്ടു. ക്രിസ്ത്യാനികളുടെ എണ്ണം മഹമ്മദുകാരെ അതിക്രമിക്കുന്ന രാജ്യങ്ങൾ ഇന്ത്യായിൽ ഇവ മാത്രമെ ഉള്ളു. തിരുവിതാംകൂറിൽ അവർ ആകെയുള്ള ജനസംഖ്യയിൽ നാലൊന്നുണ്ടു. കൊച്ചിയിൽ ൧൦൦൦൧ കുടിയാന്മാരിൽ ൨൪൦ ക്രിസ്ത്യാനികളാണ. ക്രിസ്താബ്ദത്തിന്റെ ആദ്യ കാലത്തു മലയാളതീരത്തു മുസ്രീസ എന്ന വിളിക്കപ്പെട്ടിരുന്ന (ഇപ്പൊഴത്തെ കൊടുങ്ങല്ലൂർ) തുറമുഖം ഒരു പ്രസിദ്ധ വ്യാപാരസ്ഥലമായിരുന്നു. ചെങ്കടൽവഴി ഇജിപ്തു മുതലായ ദേശങ്ങളിലേക്കും പെൎഷ്യാ ഉൾക്കടൽവഴിയും കൊടുങ്ങല്ലൂർനിന്നു കപ്പൽ കച്ചവടം നടത്തിവന്നിരുന്നു. ഒരുവേള ശലോമോന്റെ കാലം മുതൽ തന്നെ കച്ചവടം നടക്കയും ഇസ്രായെൽക്കാർ ഇവിടെ കുടിയേറുകയും ചെയ്തിരിക്കാം. ആ ക്രമത്തിനു ക്രിസ്ത്യാനി ഉപദേഷ്ടാക്കന്മാരും ക്രിസ്ത്യാനിവ്യാപാരികളും പ്രാചീനകാലം മുതൽ തന്നെ ഇവിടെ വന്നിരിക്കാം. ൧-ാം നൂറ്റാണ്ടിൽതന്നെ റൊമ്മാ മഹാരാജ്യനിവാസികളുടെ കച്ചവട സംരക്ഷക്കായി അവരുടെ രണ്ടു സംഘം പടയാളികൾ കൊടുങ്ങല്ലൂർ താമസിച്ചിരുന്നു. മാർ തോമ്മാശ്ലീഹാ തന്നെയാണ ഇവിടെ സഭ സ്ഥാപിച്ചതെന്നുള്ള സുറിയാനിക്കാരുടെ പാരമ്പൎയ്യം അസംഭവ്യമല്ല.

കാലക്രമേണ, സുറിയാനി ക്രിസ്ത്യാനികൾ നാട്ടുരാജാക്കളുടെ ത്

ഷ്ക്കിക്കു പാത്രവാന്മാരായിതീൎന്നു. അവൎക്കു കിട്ടിയിട്ടുള്ള ചെമ്പു പട്ടയങ്ങൾ ഇപ്പോഴും സൂക്ഷിക്കപ്പെട്ടിരിക്കുന്നു. എന്നാൽ കഠിന പീഡകൾ സഹിച്ച സുറിയാനിക്കാൎക്കു നല്ല പരിചയം ഉണ്ടു. മാനിച്ച്യാൻ ഉപദേഷ്ടാക്കന്മാരുടെ വരവും, നാട്ടുരാജാക്കളുടെ ഉപദ്രവങ്ങളും കോഴിക്കോട്ടെ മുസൽമാന്മാരുടെ ശണ്ഠയും ടിപ്പുസുൽത്താൻെറ തീവെപ്പും കവൎച്ചയും പറയണമെന്നില്ല. പറങ്കികൾ നാട്ടിൽ വന്നിട്ടു ആറുവൎഷം കഴിഞ്ഞപ്പോൾ ഉണ്ടായ പീഡയാണ ഭയങ്കരമായിട്ടുള്ളതു. അവർ അമ്പതു വൎഷത്തോളം സുറിയാനിക്കാരോടു രജ്ഞനയിൽ പെരുമാറിയശേഷം ഉപദ്രവികളായിത്തീൎന്നു. റൊമ്മാപാപ്പായുടെ അധികാരം ഇവരെക്കൊണ്ടു അംഗീകരിപ്പിക്കുവാൻ നാട്ടുരാജാക്കന്മാരുടെ സഹായത്തോടുകൂടി കഠിന ഞെരുക്കം ചെയ്തു. ൧൫൯൯-ൽ മെനെസിസ മെത്രാപ്പോലിത്താ ഉദിയമ്പെരൂർ സുനഹദൊസിൽ വച്ചു ഈ അക്രമം മുഴുവനാക്കി അമ്പതു വൎഷം കഴിഞ്ഞപ്പോൾ സുറിയാനിക്കാർ ആനുകം തകൎത്തു വീണ്ടും സ്വാതന്ത്ര്യം ഏൎപ്പെടുത്തി. അവരെ വീണ്ടും റോമ്മായ്ക്കു വഴിപ്പെടുത്തുവാൻ കൎമ്മലീത്താ മിഷ്യൻ ചെയ്ത ശ്രമം മുഴുവൻ സാദ്ധ്യമായില്ല. സുറിയാനിക്കാരിൽ ഒരു വലിയ സംഖ്യ പിന്നീടു റോമ്മായ്ക്കു കീഴ്പ്പെട്ടില്ല. കീഴ്പ്പെട്ടവർ സുറിയാനി ഭാഷയും സുറിയാനി പള്ളിക്രമവും വിട്ടുകളഞ്ഞില്ല. ഇവരാണ റോമ്മാ സുറിയാനിക്കാർ എന്നു പറയുന്നതു. അവർ അധികവും തീരം സംബന്ധിച്ചാണ താമസിക്കുന്നതു. ഉൾനാട്ടുകളിൽ റൊമ്മായുടെ പരിശ്രമങ്ങളെ തടുക്കുവാൻ സുറിയാനിക്കാർ അധികം ശക്തന്മാരായിരുന്നു.

സുറിയാനിക്കാരുടെ ഉപദേശ നൈൎമ്മല്യം ചിലർ തൎക്കിച്ചുവരുന്ന സംഗതിയാണ. ഉദിയമ്പെരൂർ സുനഹദോസിനു മുമ്പു വളരെ കാലത്തേക്കു അവർ നെസ്തോർ വിശ്വാസത്തിൽ ആയിരുന്നു. പിന്നീടു അവർ യാക്കോബായവിശ്വാസം സ്വീകരിച്ചു. ഇതിൻെറ കാരണം കണ്ടുപിടിക്കുവാൻ വളരെ അന്വെഷണം വേണമെന്നില്ല. മതവിപരീതങ്ങളുടെ ഉത്ഭവത്തിനു മുമ്പു മലയാള സുറിയാനിക്കാൎക്കു മെത്രാന്മാരെ അയച്ചുവന്നതു നേരിട്ടോ അല്ലെങ്കിൽ തിഗ്രീസിലെ കാസൊലിക്കാ മുഖാന്തിരമൊ അന്ത്യോഖ്യായിൽ നിന്നായിരുന്നു. കാതൊലിക്കാ മുമ്പിൽ അന്ത്യോഖിനു കീഴായിരുന്നു. അന്ത്യോഖ്യാ മേല്പട്ടക്കാരാൽ അത്രെ കാതൊലിക്കാ നിയമിക്കപ്പെട്ടിരുന്നതു. പൊതുയോഗത്തിൽ ആലക്സന്ത്രിയായുടെയും അന്ത്യോഖിലെയും പാത്രിയൎക്കീസന്മാർ കഴിഞ്ഞാൽ സഭയിൽ പ്രധാനസ്ഥാനി കാതൊലിക്കായായിരുന്നു. അന്ത്യോഖ്യായിൽ ചെല്ലുന്നതിനുള്ള പ്രയാസംകൊണ്ടു ക്രമേണ കാതൊലിക്കാ സ്വാതന്ത്ര്യൻ ആയിത്തീൎന്നു. പേൎഷ്യാ ഗവൎമ്മേണ്ടിനു അതു ഇഷ്ടവുമായിരുന്നു. നെസ്തോറിനെ എപ്പെസൂസ സുനഹദോസ ശപിച്ചപ്പോൾ, നെസ്തോർമതം റോമ്മാരാജ്യത്തുനിന്നു ഓടിക്കപ്പെട്ടു. അവർ പേൎഷ്യായിൽ സങ്കേതം പിടിച്ചു. ഇന്ത്യാ സഭയിലെ മെത്രാന്മാർ കാതൊലിക്കായിൽ നിന്നു നേരിട്ടോ അദ്ദേഹത്തിൻെറ സഫ്രഗൻ ആയിരുന്ന പേൎഷ്യാ മെത്രാപ്പോലീത്തായിൽനിന്നൊ അയക്കപ്പെട്ടിരു

ന്നതിനാൽ നെസ്തോർ വിശ്വാസവും ഇവിടെ പ്രവേശിച്ചു. പറങ്കികളുടെ വരവുകാലത്തു അവിടങ്ങളിൽ നിന്നു വരുന്ന മെത്രാന്മാരെ തടയുന്നതു തങ്ങളുടെ ഉദ്ദേശനിവൃത്തിക്കു ഒരു മാൎഗ്ഗമായി അവർ വിചാരിച്ചു. ഇങ്ങനെ മലയാളത്തെക്കു വന്നതിൽ ഒരു മെത്രാനെ സമുദ്രത്തിൽവെച്ചു തടയുകയും മറ്റൊരുത്തനെ ബന്ധനസ്ഥനാക്കി പുതുശ്ശേരിയിൽ പാൎപ്പിക്കയും വേറൊരുത്തനെ മൈലാപ്പൂരിൽ വെച്ചു പിടിച്ചു കൊച്ചിയിൽ കെട്ടി താഴ്ത്തുകയൊ ഗോവയിൽ ദഹിപ്പിക്കയൊ ചെയ്കയും മറ്റൊരുത്തനെ റൊമ്മായ്ക്കു അയക്കയും ചെയ്തു. ഇങ്ങനെ പിന്തുടൎച്ചയ്ക്കു വിഘ്നം നേരിട്ടപ്പോൾ ഇജിപ്തിലെക്കും അന്ത്യോഖ്യായിലെക്കാ അപേക്ഷ അയച്ചു. അപ്പോൾ ൧൬൬൫ൽ അന്ത്യോഖ്യയിൽനിന്നു മാർ ഗ്രീഗോറിയോസിനെ അയച്ചു. അതുമുതൽ സുറിയാനിക്കാർ ആ പാത്രിയർക്കാ സിംഹാസനത്തിൽ നിന്നു ബിഷോപ്പന്മാരെ പ്രാപിച്ചുവരുന്നു.

ഇങ്ങനെ അന്ത്യോഖ്യാസിംഹാസനവും മലയാള സഭയും തമ്മിൽ ഉണ്ടായിരുന്ന പ്രാചീന സംബന്ധം ആവൎത്തിച്ചു. ഇതിനിടയിൽ അന്ത്യോഖ്യാസിംഹാസനം യാക്കോബായായിത്തീൎന്നു. പെൎഷ്യാമുഖാന്തരം നെസ്തോർ വിശ്വാസം പ്രവേശിച്ചതു പോലെ അന്ത്യോഖ്യായുമായുള്ള സംബന്ധം പുതുതായപ്പോൾ മലങ്കരസഭ യാക്കോബായ ആയിത്തീൎന്നു. ഇന്നും ആ സ്ഥിതിയിൽ ഇരിക്കുന്നു. പഴയ മൂലസ്ഥാനം ലഭിക്കുന്നതിനു ഇടയായ ഭാഗ്യത്തിൽ ഉണ്ടായ സന്തോഷംകൊണ്ടു ഉപദേശസംബന്ധമായ ഭേദം വകവെച്ചില്ല. മൊനൊഫിസിയ ഉപദേശം ഇവരിൽ എത്രത്തോളമുണ്ടെന്നുള്ളതു പരിശോധിച്ചു തിട്ടപ്പെടുത്തേണ്ടതാണ. അവരുടെ ഉപദേശം നിഖ്യായിലെ തോതിൽനിന്നു ഭേദപ്പെട്ടിരിക്കുന്നില്ല. നമ്മുടെ കൎത്താവിൽ ദൈവത്വവും മനുഷ്യത്വവുമെന്ന സ്വഭാവങ്ങളുടെ യോജിപ്പിനെ പറ്റിയുള്ള ഉപദേശവിഷയത്തിൽ ഇവരും നാമും തമ്മിൽ ഉള്ള അന്തരം വാസ്തവത്തിൽ ഒട്ടുമില്ലെന്നും വാക്കുകളുടെ വ്യാഖ്യാനത്തിൽ അന്തൎഭവിക്കുന്നതെ ഉള്ളു എന്നും അവരിൽ ചിലർ പറഞ്ഞു ഇനിക്കറിവുണ്ടു. എന്നാൽ അവരോടു ചേരുവാൻ ആഗ്രഹിക്കുന്നവർ പാപ്പായുടെ അധികാരത്തെ ധിക്കരിക്കണമെന്നു മാത്രമല്ല, കൽക്കെദോനിയാ സുനഹദോസിനെയു ഉപേക്ഷിക്കണമെന്നു ആവശ്യപ്പെടുന്നതായി അവരുടെ പള്ളിക്രമത്തിൽനിന്നു കാണാം. ഒടുവിൽ പറഞ്ഞതു കുറെ കഠിനമാണ. എന്നാലും അനേക ശതാബ്ദകാലത്തോളം പീഡകൾ സഹിക്കയും പോരാടുകയും ചെയ്തു ഒരു സഹോദരി എന്ന നിലയിൽ ഇന്ത്യയിലെ ഇംഗ്ലീഷ സഭയിൽനിന്നു അവൎക്കു സഹായം ചെയ്തുകൊടുപ്പാൻ അൎഹതയുണ്ടു. എന്നാൽ അങ്ങനെ സഹായിക്കുന്നതിന്റെ ഉദ്ദേശം നെസ്തോർകാരുടെ ഇടയിൽ കാന്തർബറി ആൎച്ച്ബിഷോപ്പിന്റെ മിഷ്യൻ ഏൎപ്പെടുത്തിയതിൽ കഴിഞ്ഞുപോയ ആൎച്ച്ബിഷോപ്പ ബെൻസൻ പറഞ്ഞിരിക്കുന്നതായിരിക്കണം. അതു എന്തെന്നു വെച്ചാൽ. "ക്രിസ്ത്യാനികളെ അംഗ്ലിയാസഭയിലെക്കു ചേൎക്കുന്നതിനൊ സഭ ഭിന്നിക്കുന്നതിനൊ

ന്നുള്ള പൊതു സൂന്നാദോസുകൾ മുഖാന്തിരം ക്രിസ്ത്യാനികളുടെ രക്ഷയ്ക്കാവശ്യമെന്ന പരിശുദ്ധാത്മാവ ഉപദേശിച്ചിട്ടുള്ള വിശ്വാസത്തിന്ന വിപരീതമല്ലാത്ത ഉപദേശങ്ങളിലൊ ആചാരങ്ങളിലൊ മാററം വരുത്തുവാനൊ അല്ല". ഇങ്ങനെയുള്ള വല്ല സഹായവും ഉണ്ടാകുന്നത സന്തോഷകരമാണെന്ന അവരിൽ ചിലർ പറകയുണ്ടായി. ആ പഴയ സഭയെ ഈ കാലത്ത എല്ലാവക പ്രൊത്തസ്താന്തുകാരും കൂടി ഇരയാക്കുവാൻ ചെയ്യുന്ന ശ്രമങ്ങളെക്കുറിച്ചും അവർ വ്യസനപൂർവ്വം പറകയുണ്ടായി. മേൽപ്പറഞ്ഞ ആൎച്ച്ബിഷോപ്പിന്റെ വാക്കിന പ്രകാരമുള്ള സഹായം അവൎക്ക ആവശ്യമുണ്ട.

മലയാള സുറിയാനിക്കാരിൽ ഇപ്പോൾ നാല ശാഖകൾ ഉണ്ട. ൧. യാക്കോബായ സുറിയാനിക്കാർ, അതായത പ്രാചീന സുറിയാനി സഭയുടെ ന്യായമായ പ്രതിനിധികൾ എന്ന നിലയിൽ „സുറിയാനിക്കാർ" എന്ന മാത്രം പേർ പറയപ്പെടാവുന്നവർ. ൨. റോമ്മാസുറിയാനിക്കാർ. ൩. ചൎച്ച്മിഷ്യനിലെയും മററു പ്രൊറസ്റ്റാന്റ ശാഖകളിലെയും സുറിയാനി മാൎഗ്ഗവാസികൾ, ൪. സുറിയാനിക്കാരിൽനിന്ന ഉത്ഭവിച്ചതും ചൎച്ച്മിഷ്യൻകാരുടെ വേലയുടെ ഒരു ഫലവുമായ നവീകരണ സുറിയാനിക്കാർ, ഇവർ ആകുന്നു.

മലയാളത്ത ചൎച്ച്മിഷ്യന്റെ വേല കഴിഞ്ഞ നൂററാണ്ടിന്റെ ആദ്യകാലത്ത തുടങ്ങി. ആദ്യംമുതൽ സുറിയാനിക്കാരുടെ ഇടയിലാണ ആരംഭിച്ചത. ൧൮൦൬-ൽ ബ്യുക്കാനാൻ മലയാളത്തവന്നു. അദ്ദേഹത്തിന്റെ റിപ്പോട്ടാണ മിഷ്യനെ അധികം ഉത്സാഹിപ്പിച്ചത. മുപ്പത വൎഷത്തോളം ഇവരുടെ വേല ഏറെക്കുറെ സുറിയാനിക്കാരോട രഞ്ജനയായിട്ടത്രെ നടത്തിയത. ൧൮൩൬-ൽ പിരിച്ചിൽ ഉണ്ടായി. അതിന്റെ കാരണം പറവാൻ സ്ഥലം പോരാ. അതുമുതൽ മിഷ്യൻകാർ സുറിയാനിക്കാരുടെ ഇടയിൽ സ്വാതന്ത്ര്യ വേല നടത്തുന്നു. അവരിൽനിന്ന ഇംഗ്ലീഷ സഭയിലേക്ക മാൎഗ്ഗവാസികളാക്കുവാൻ മിഷ്യൻകാർ മടിച്ചിട്ടില്ല. അതിന്റെ ഫലമായി ഇപ്പോൾ മിഷ്യനോട ചേൎന്നിരിക്കുന്നവരിൽ അധികംപേരും ഒരിക്കൽ സുറിയാനിക്കാർ ആയിരുന്നവരാണ.

മിഷ്യന്റെ വേലയെ കുറെപ്പെടുത്തണമെന്നല്ല എന്റെ ഉദ്ദേശം. ചൎച്ച്മിഷ്യന്റെ പ്രമാണംതന്നെ അവർ വേലചെയ്യുന്നടത്തൊക്കയും ഈ വിധം പ്രവൃത്തിക്കണമെന്നാകുന്നു. ഗ്രീക്കുകാർ, അൎമ്മിനിയാക്കാർ, കുപ്ത്തായക്കാർ മുതലായി പലസ്തീനിലാകട്ടെ, ഇജിപ്തിലാകട്ടെ, മററെവിടെയെങ്കിലുമാകട്ടെ, ഏതുവക പ്രാചീന സഭകളിൽ നിന്നും മിഷ്യൻകാർ മാൎഗ്ഗത്തിൽ ചേൎക്കുന്നതിൽവച്ച മലങ്കര സുറിയാനിക്കാരുടെ ഈ ആക്ഷേപം മിഷ്യനെക്കുറിച്ച എല്ലാസ്ഥലത്തുനിന്നും കേൾക്കുന്ന ഒരു ആവലാധിയാണ. ഇങ്ങനെ വേല ചെയ്യുന്നത അവരുടെ മുറയാണെന്നാണ അവരുടെ ഭാവം. തങ്ങളുടെ പഴയ സഭയെ വിട്ടേച്ച ഇപ്പൊഴും പൂൎണ്ണത പ്രാപിച്ചിട്ടില്ലാത്ത ഒരു സഭയിൽ ചേരുവാൻ ഉത്സാഹിപ്പിക്കുന്നത ചൎച്ച്മിഷ്യനാകട്ടെ, മറെറതു സഭയ്ക്കാക

ട്ടെ നീതിയല്ലെന്നാണ എന്റെ താഴ്മയായ അഭിപ്രായം. ഈ അഭിപ്രായത്തിൽ ചേരുന്നവരായി അംഗ്ലിയാ സഭയിൽ അനേകം ആളുകൾ ഉണ്ടു. സഹോദരിയെന്നു വിചാരിച്ചുംകൊണ്ടു സ്നേഹസൂചകമായ സഹായം ചെയ്തുകൊടുക്കയും ക്രിസ്ത്യാനികൾ അല്ലാത്തവരെ മാൎഗ്ഗത്തിൽ ചേൎക്കയും ചെയ്യുന്നതാണ നല്ല വഴി. ആൎച്ചബിഷോപ്പു നെസ്തോറിയരുടെ ഇടയിൽ മിഷ്യൻ നടത്തുന്ന ക്രമത്തിൽ പീഡ ഏററവും ധൈൎയ്യത്തോടുകൂടി സഹിച്ചും നിലനില്ക്കുന്ന സുറിയാനിസഭയ്ക്കു സഹായങ്ങളു നീട്ടികൊടുക്കുന്നതു അംഗ്ലിയാസഭയുടെ ന്യായമായ മുറയാകുന്നു.

നവീകരണകക്ഷി സുറിയാനിക്കാരിൽനിന്നുതന്നെ ഉത്ഭവിച്ചതാണ. അവർ "മാർ തൊമ്മാ ക്രിസ്ത്യാനികൾ" എന്നു തന്നത്താൻ വിളിക്കുന്നു. അതു "ഞാൻ കേപ്പായ്ക്കുള്ളവൻ" എന്നു പറഞ്ഞതുപോലെയാണ.

യാക്കോബായസുറിയാനിക്കാരുടെ വന്ദ്യ മെത്രാൻ മാർ ദിവന്ന്യാസിന്റെ ജൂബിലി ആഘോഷം ഈയ്യിടെ കഴിഞ്ഞു.

മലങ്കരസഭ ഉയൎച്ച പ്രാപിച്ചാൽ ഇണ്ട്യാ ഒട്ടുക്കു അതുകൊണ്ടുണ്ടാകാവുന്ന നന്മ അല്പമല്ല. ഭരണസംപ്രദായത്തിൽ അനേകം ശതാബ്ദം പഠിച്ചു പരിചയിച്ച ഒരു സഭയാണ. സ്വയന്ത്രാണനം മുതലായ തത്വങ്ങളെ തീൎത്ത സഭയാണ. പീഡ സഹിച്ചു പരിചയിച്ച സഭയാണ. ഈ സഭയെ ഉയൎത്തിയാൽ അനേകം ഇന്ത്യാ ഇടവകകൾക്കു ഇന്ത്യാമെത്രാന്മാരെ കൊടുപ്പാൻ അതിനു കഴിയും. ശേഷമുള്ളവർ കണ്ടുപഠിപ്പാൻ അതു ഒരു ദൃഷ്ടാന്തമായി വരാം.

~~~~~~~~~~

## പലവക.

—

നമ്മുടെ പത്രിക്കയ്ക്കിപ്പോൾ പതിനൊന്നു വയസ്സു നടപ്പാണല്ലൊ. ഇതിനിടെക്കു പലരോടും മല്ലുകെട്ടാനിടവന്നതുകൊണ്ടോ എന്തൊ പ്രായത്തിനുതക്ക പുഷ്ടിയും പ്രഭയും ഒക്കെ അല്പം കുറഞ്ഞിട്ടാണ കാണുന്നതു. യോഗ്യനായ അവളുടെ അച്ഛനു എട്ടുപത്തിലധികം ചുമടുകൾ വേറെയുള്ള അവസ്ഥയ്ക്കു ഇളയച്ഛന്മാരായ ശേഷം പേർ മുട്ടിനിടയിൽതന്നെ തലയുമിട്ടിരുന്നേച്ചാൽ പത്രിക്കപ്പെണ്ണു പഴയ അന്ത്രാളത്തിലാവാനെ തരമുള്ളല്ലൊ. വലിയ പ്രൌഢിയൊന്നുമില്ലെങ്കിലും അവൾ ഏങ്ങും കോട്ടുന്നവളല്ല "ഗാന്ധാരി എന്തിനാവളരൊ"

കഴിഞ്ഞ കറിയത്തെ ഒരു അനൌചിത്യത്തിൽ അച്ചടിപിശാച വരുത്തിക്കൂട്ടിയിരിക്കുന്ന പിശകുകൾ ചില്ലറയല്ല. നിൎജ്ജീവ സാധനമായ പേനയെ നിൎജ്ജീവന്റെ ധനമാക്കിയതും മററും കുറെ കടന്നുപോയി. പല ഭൂതങ്ങളേയും അഞ്ചുമെപ്പുളിയുടെ വടക്കേ കൊമ്പെലും മററും ബന്ധിപ്പാൻ സമൎത്ഥനായ പത്രാധിപർ പത്രികയെ ബാധിച്ചിരിക്കുന്ന ഈ പിശാചിനെ വല്ലടത്തും കൊണ്ടകളയെണമെന്നപേക്ഷ.

നാലഞ്ചു നൂററാണ്ടുകൾക്കു മുമ്പിലത്തെതൊ മറെറാ തൎജ്ജമയായ നമ്മുടെ പ്രാൎത്ഥനപുസ്തകത്തിലെ ഭാഷാരീതി ഈ കാലാവസ്ഥക്കു പോരാത്തതാണെന്നു പല പരിഷ്കാരികൾക്കും അഭിപ്രായമായിരിക്കുന്നു. ഈ വസന്തകാലത്തു നിത്യോപയോഗമുള്ള "പമീതാമക്കളെ" മുതലായ പ്രാൎത്ഥനകൾ ഗദ്യമൊ പദ്യമൊ എന്താണെന്നു അറിയാതെ കുഴങ്ങുന്നവരും ഇല്ലെന്നില്ലാ. ഈ വക സംഗതികൾ കാലാനുസൃ
~~~~~~~~~~

തങ്ങളായ രീതികളിൽ പുതുക്കികൊണ്ടുവരേണ്ട ആവശ്യം ചുമതലക്കാരെ പറഞ്ഞു മനസ്സിലാക്കേണ്ടതില്ലാ. കുറുബാനക്രമം പരിഷ്കരിച്ചു ഈയുള്ളവർക്കു അനല്പമായ സൌകര്യം ഉണ്ടാക്കിതന്നിട്ടുള്ള ആ മഹാനുഭാവന്മാർ വിചാരിച്ചാൽ ഈ കാര്യവും നിഷ്പ്രയാസം സാധിക്കാവുന്നതാകയാൽ അവർ ഇതിൽ കൂടി ഒന്നു തലയിടണമെന്നു അപേക്ഷിക്കുന്നു.

കഴിഞ്ഞ ക്രിസ്തുമസ് ഒഴിവിനു മലങ്കര മല്പാൻ ദിവ്യശ്രീ വട്ടശ്ശേരിൽ ഗീവറുഗീസു കത്തനാരവർകൾ. ദി. ശ്രീ. പുലിംപെള്ളിൽ ദാവീദു കത്തനാരവർകൾ ദി. ശ്രീ. മട്ടക്കൽ അലക്സന്ത്രയോസു കത്തനാരവർകൾ മുതലായ മഹാന്മാർ യോജിച്ചു കോഴഞ്ചേരി, ഇരുവെള്ളിപ്ര, മാവേലിക്കര, പത്തിച്ചിറ ഈ സ്ഥലങ്ങളിൽ സഞ്ചരിച്ചു പ്രസംഗങ്ങൾ നടത്തിവരുന്ന വിവരം പലരും അറിഞ്ഞിരിക്കുമല്ലൊ. ഈ സ്ഥലങ്ങളിൽ നവീകരണക്കാരും മറ്റും ദിവസേന വാരിവിതറുന്ന വിഷോപദേശങ്ങളെ കേട്ടു കേട്ടു തഴമ്പിച്ച ഹൃദയങ്ങളെല്ലാം ഈ പ്രസംഗങ്ങളാൽ അല്പമൊന്നു മാർദ്ദവപ്പെട്ടിട്ടുണ്ടു. ഉള്ള നേരു പറയാമല്ലൊ പ്രസംഗത്തിൽ ഓരൊ രഹസ്യങ്ങളെയും ഇവരൊട്ടു വെളിപ്പെടുത്തിയപ്പോഴേക്കും പൊന്നു സായ്വിന്റെ മേല്മുഴുവൻ കുളിരു കോരി ഇട്ടുപോയി. ഈ വിധം പ്രസംഗങ്ങൾ മേലാലും നടത്താൻ നിശ്ചയിച്ചിട്ടുള്ളതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

ഈയിടെ ഒരു പള്ളിയിൽ നടന്ന കല്യാണത്തിന്റെ കഥ കേൾപ്പാൻ ഒട്ടു രസമുള്ളതാണ്. ചുരുക്കി പറയാമല്ലൊ, കെട്ടിക്കാൻ അച്ചൻ ചെറുക്കനെ പിടിച്ചു പെണ്ണിന്റെ പുറകിൽ നിറുത്തിയിട്ടു മിന്നു തപ്പിയാറെ എവിടെ കാണുന്നു. തീപ്പിടിച്ചു വച്ചേക്കാതെ കാണുമൊ, തിരിച്ചും മറിച്ചും കുടഞ്ഞും ഒക്കെ മന്ത്രക്കോടി പരിശോധിച്ചതിൽ എങ്ങും കണ്ടില്ല. അച്ചന്മാരുടെ ഭാവമങ്ങോട്ടു മാറിത്തുടങ്ങി ചെക്കന്റെ കൂട്ടർ നാലുദിക്കിലേക്കും വെപ്രാളപ്പെട്ടു ഓട്ടവും തുടങ്ങി. ശേഷം ചിലരെല്ലാം മഞ്ഞളിച്ചു അങ്ങിനെ നിലയുമായി എന്തെങ്കിലും ചില കൊച്ചച്ചന്മാർക്കു ദയ തോന്നി ശുശ്രൂഷയൊ മെനക്കേടൊ ഒക്കെ തിരിച്ചും മറിച്ചും മംഗല്യംസൂത്രത്താൽ വന്നുചേരുന്നതുവരെ പ്രയോഗിച്ചു അരങ്ങുമുറിക്കാതെ കാര്യം കഴിച്ചുകൂട്ടി. ഒരാളുടെ തുമ്പില്ലായ്കമൂലമുള്ള ഫലം അന്നു ഒട്ടുവളരെ ആളുകൾ ഇരുട്ടു ചവുട്ടി അനുഭവിച്ചു കല്യാണത്തിന്റെ ബഹളംകൊണ്ടു മിന്നു തീപ്പിടിക്കുവാൻ വിട്ടുപോയമാതിരി പ്രമാദങ്ങൾ കേട്ടുകേൾവി പോലുമില്ലാ.

വസൂരിയും വിഷൂചികയും ദേശമെങ്ങും വ്യാപിച്ചിരിക്കുന്നു. ആളുകളും മുറെക്കു ചാവുന്നുണ്ടു. ചികിത്സിക്കുന്നതു പാപമാണെന്നു വെള്ളത്തുപദേശി പറഞ്ഞുറപ്പിച്ചേച്ചാണെ ലങ്ക കടന്നിരിക്കുന്നതു, പറഞ്ഞതു വിശ്വസിച്ചു ചില സാധുക്കൾ അന്യജാതിക്കാരായ വസൂരദീനക്കാരുടെ അടുക്കൽചെന്നു പ്രാർത്ഥന ശുശ്രൂഷ മുതലായവ ചെയ്തുവരവെ ആ സാധുക്കളും ദീനം പിടിപെട്ടു മരിച്ചുതുടങ്ങിയിരിക്കുന്നതു കണ്ടിട്ടു വളരെ വ്യസനം തോന്നുന്നു. "കർത്താവെ കോട്ടയം പട്ടണത്തെ ഇളക്കുന്ന നിന്റെ ആ പൊന്നുമസൂരിയും വിഷൂചികയും ഇവിടേക്കും അയച്ചു ഈ ബാവാകക്ഷികളെയെല്ലാമൊന്നു മാനസാന്തരപ്പെടുത്തേണമെ" യെന്നു ആയിടെക്കു ചിലർ പ്രാർത്ഥിച്ചതായും അറിവുണ്ടു. അല്ലയൊ സഹോദരന്മാരെ ഇതു ബാവാകക്ഷികളുടെ വകക്കു തന്നെ വന്നിട്ടുള്ളതല്ലെന്നു ഇപ്പോഴെങ്കിലും അറിയുന്നില്ലയൊ? വരുവിൻ നമുക്കു പരിശുദ്ധ പിതാക്കന്മാരെ ഇടിവിൽ നിരന്നു നിന്നവരെപ്പോലെ നിലവിളിക്കാം. മോശ ഇടിവിൽ നിന്നിരുന്നതുമൂലം ഇസ്രായേല്യർ നശിക്കാതെ രക്ഷപെട്ടതുപോലെ പക്ഷെ നാമും രക്ഷപെട്ടേക്കാം.

മിസ്റ്റർ നഗലിന്റെ ക്രിസ്തീയ സ്നാന ഖണ്ഡനമായി കെ. എൻ. ഡി. അവർകൾ ശിശുസ്നാനം എന്നൊന്നു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. വിശ്വസിക്കാത്തവനു സ്നാനം അനാവശ്യമെന്നു വേദം സാക്ഷിച്ചിരിക്കുമ്പോൾ കുട്ടികളെ സ്നാനപ്പെടുത്തി വിശ്വസിപ്പിക്കേണ്ടതില്ലെന്നും മറ്റും ചില നവീകരണ പ്രധാനികൾ പറഞ്ഞുകേട്ടിട്ടുണ്ടു. ഈ പ്രമാണമനുസരിച്ചു ചില കുട്ടികൾ സ്നാനപ്പെടാതെ കിടപ്പുള്ളതായും അറിവുണ്ടു. ഈ സ്ഥിതിക്കു കെ. എൻ. ഡി. അവർകൾ നവീകരണത്തിൽ അത്രയും പുറകിലാണെന്നു ഇതുകൊണ്ടു വരുന്നുള്ളു. അയാളുടെ പുസ്തകത്തിൽ ഒരെടത്തു സ്നാനത്തിനു വീണ്ടുംജനനമെന്നും പേരു പറയാവുന്നതാണെന്നു ഒന്നു മുക്കി മൂളിയിട്ടുണ്ടു. നിഖ്യസുന്നഹദോസു ബസ്പ്പിക്കാനാ വിശ്വാസത്തെ അംഗീകരിച്ചിരുന്നതായി പ്രീസ്റ്റ്സ്ഞങ്ങ് റൂമിൽനിന്നു വായിച്ചിട്ടുള്ളതായും പാരമ്പര്യം പുക

ണ്ടുപോയെന്നും ഈ വിദ്വാൻ ഘോഷിക്കുന്നുണ്ടു. അസ്തമിച്ചുപോയ താരകയിൽ ഈവകയേതാണ്ടു അയാൾ പറഞ്ഞിരുന്നതായും ഓൎക്കുന്നു. പത്രിക ഈ വിഷയത്തിൽ പതിയിട്ടതന്നെ കിടക്കുന്നതു തക്കത്തിനു വണ്ണം കൂടിപ്പോയതു കൊണ്ടോ, കുറഞ്ഞുപോയതുകൊണ്ടോ എന്തോ.

പിടിച്ചേടം തങ്ങളാൽതന്നെ താങ്ങിനിൽക്കുവാൻ അസാദ്ധ്യമെന്നു കണ്ടപ്പോൾ മുതൽ നവീകരണക്കാർ ഇതുപോലെ യൂറോപ്പിലും മറ്റുമുള്ള ചില തന്നിഷ്ട സഭകളിലുൾപ്പെട്ട വാഗ്മികളെ ആശ്രയിച്ചു തുടങ്ങിയിരിക്കുകയാണല്ലോ. വല്ലവരെക്കൊണ്ടും ദോഷമാണുണ്ടായിട്ടുള്ളതെന്നു ഏവൎക്കുതന്നെ സമ്മതമാണ. ഗ്രിഗ ന്റെയും നാഗലിന്റെയും പേരു കേട്ടാൽ ഇപ്പോൾ ചിലർ ഓക്കാനിക്കും. ഗ്രിഗസൻ സാപ്പിന്റെ ചോറു ഉപ്പും കൂട്ടി തിന്നുവച്ചു ഇപ്പോൾ ഇങ്ങോട്ടുവരണ്ടാ എന്നു അയാൾക്കു എഴുതി അയക്കുവാൻ നാണം തോന്നാഞ്ഞതു ആശ്ചൎയ്യം തന്നെ. ഇപ്പോൾ പിടി കൂടിയിരിക്കുന്നതു വോക്കർ എന്നൊരു സി. എം. എസ്സ് പാദ്രി സാപ്പിനെയാണ. ഈയിടെ കോഴഞ്ചേരി ചന്തക്കടവിലുള്ള മണപ്പുറത്തു ഇദ്ദേഹം ഒരു മഹാ യോഗം നടത്തിയിരുന്നു. യോഗാവസാന ദിവസമായിരുന്ന ഈ മാസത്തിലെ ആദ്യ ഞായറാഴ്ച പത്തുപതിനഞ്ചായിരം ജനങ്ങൾ അവിടെ കൂടിയിരുന്നു. പുലക്രിസ്ത്യാനികളിൽ നിന്നുതന്നെ ഒരു അയ്യായിരത്തിൽപരം ആളുകൾ കൂടിയിരുന്നു. അയിരൂർ, കോറ്റാത്തൂർ, കാട്ടൂർ, കോഴഞ്ചേരി, വഞ്ചിത്ര മുതലായ സമീപമുള്ള പല ഇടവകകളിൽ നിന്നും നമ്മുടെ ജനങ്ങളും ആബാലവൃദ്ധം ഉണ്ടായിരുന്നു. നമ്മുടെ ചില പട്ടക്കാരെയും പ്ലാറ്റുഫോറത്തിൽ കണ്ടു. കൂടിയിരുന്നവരിൽ പകുതിയിലധികവും സ്ത്രീകളും കുഞ്ഞുങ്ങളുമായിരുന്നു. ചില ദിവസങ്ങളിൽ പുലയരിൽനിന്നു അനേകർ എഴുന്നേറ്റു തീക്ഷ്ണതയോടു പ്രസംഗിക്കുന്നതു കണ്ടു. നവീകരണം പ്രചരിക്കുവാൻ അധികം ഉപയോഗപ്പെടുന്നതു പെണ്ണുങ്ങ സ്ത്രീകളാണ. തന്മൂലം അവൎക്കു മാൎഗ്ഗത്തിൽ വലിയ എരിവും പാശിയുമൊക്കെ പശ്ചാത്താപമായി സാധിച്ചിട്ടുണ്ടെന്നുള്ളതും ഈ യോഗത്തിൽ പ്രത്യക്ഷമായി. ചില സ്ത്രീകൾ വാളിക, അരഞ്ഞാൺ, മോതിരം മുതലായ ആഭരണങ്ങളും അപൂൎവം ചില കണ്ണസൂത്രവും പറിച്ചു അച്ചന്മാരുടെ കീശകളിൽ ഇട്ടു കൊടുത്തിരിക്കുന്നു. ഓമല്ലൂർ നിന്നും ഒരുത്തൻ ഒരുകൂട്ടം കാശും കാതിലയും തളയും സംഭാവന ചെയ്തതായി അറിയുന്നു. കൂട്ടത്തിൽ ചിലർ മാപ്പിളമാരിൽനിന്നും ഒരു യാക്കോബായ സഹോദരൻ ഉറുപ്പിക പത്തു, മാവേലിക്കരെ നിന്നും രണ്ടു സഹോദരന്മാർ ഉറുപ്പിക ഇരുപതു എന്നിങ്ങനെ വിളിച്ചുപറയുന്നതും കേട്ടു. ഇതൊരു കുഞ്ഞുകളി അല്ലെന്നു യാക്കോബായ കുഞ്ഞുങ്ങൾ അറിഞ്ഞിരിപ്പാനുണ്ടു. ഒരു ദിവസത്തെ പ്രസംഗം മഴകൊണ്ടു കുഴപ്പിപ്പോയി, സ്ഥലത്തെ ഒരു ഹിന്ദുമണിക്കു എരിഞ്ഞു പൊരിഞ്ഞു കിടന്നിരുന്ന ജനങ്ങളെ പത്തിരുപതു തുലാം ശൎക്കര തലക്കു കുടിപ്പിച്ചു. അങ്ങിനെ ഒരു പുണ്യവും സമ്പാദിച്ചു. ഒടുവിൽ മാൎത്തോമ്മാ പ്രഥമൻ തിരുമേനി എഴുന്നേറ്റു ഇസ്സാഹിബ് പറയരുതെന്നും കള്ളു കുടിക്കരുതെന്നും മറ്റും ഒരു നല്ല പ്രസംഗം പറഞ്ഞു യോഗം അവസാനിപ്പിക്കുകയും ചെയ്തു. ജ്വരരോഗിയെ എണ്ണതേപ്പിച്ചു സുഖപ്പെടുത്തുവാനോ കാൎമ്മേഘങ്ങളെ ചിതറിപ്പാനോ ഈ സാപ്പിനു ശക്തിയില്ലെന്നു ചില സംഗതികളാൽ തെളിവാകയാൽ ഡേവീഡിനോളം കേമത്വം ഉദ്ദേഹത്തിനുണ്ടെന്നു തോന്നുന്നില്ല.

ഭവാന്മാരെ രണ്ടു കൈകൊണ്ടും സലാം. ശേഷം അടുത്തതിലാവാം. നല്ലവണ്ണം വരട്ടെ.

കെ. സി. സി.

---

## ദുരുപദേശ ബന്ധനം.

---

മാവേലിക്കരയും അതിനടുത്തും ഉള്ള ചില സ്ഥലങ്ങളിലും ചില മൂപ്പന്മാരും അവരുടെ ഗുരുഭൂതന്മാരും വന്ന സത്യ അടിസ്ഥാനത്തിലും വിശ്വാസത്തിലും പറമേൽ എന്നപോലെ നിന്നിരുന്നതിൽ ഏതാനും ആളുകളെ അവരുടെ ദുരുപദേശംമൂലം ഒന്നിനാണ മനസ്സിലാകിലും മനസ്സിലായുംകൊണ്ടു പാപം അശേഷമില്ലെന്നും രക്ഷിക്കപ്പെട്ടെന്നും രാജാചാൎയ്യകുലമാകയാൽ പള്ളിയും പട്ടക്കാരും വേണ്ടെന്നും മോക്ഷത്തിൽ ചെന്നാൽ പാത്രിയൎക്കീസു ബാവായോടുകൂടി ഇരിക്കാം ഇരിക്കാ

മെന്നും, ദുരുപദേശി രക്ഷിക്കപ്പെട്ടവരുടെ പേരുവിവരം എഴുതിയിരിക്കുന്ന കടലാസു വച്ചും കൊണ്ടു പ്രാർത്ഥിച്ചാൽ മാത്രം മതി മോക്ഷത്തിൽ പോകാമെന്നും, ജ്ഞാനസ്നാനം വീണ്ടും ജനനമല്ലന്നും, കുട്ടികളെ ജ്ഞാനസ്നാനംചെയ്യിക്ക ആവശ്യമില്ലന്നും ഞാൻ ഇപ്പോൾ മരിച്ചാൽ മോക്ഷത്തിൽ ഇരിക്കുമെന്നും ഇങ്ങനെ ഓരോരുത്തർ ഓരോരോ അഭിപ്രായത്തിലായി കീഴ്ക്കിഴക്കും തെക്കും വടക്കും ഇല്ലാത്തകളിൽ ഉള്ളതും ഒററാലിൽ കിടന്നതും പോയി എന്നു പറയും പ്രകാരം, കുറച്ചുനാളായി നടന്നുവരുന്നതിനെ കേട്ടും കണ്ടും ദിവ്യശ്രീ. മലങ്കര മല്പാൻ പുട്ടശേരിൽ അച്ചൻ അവർകളും പഞ്ഞമ്പള്ളിൽ ബെ. അച്ചൻ അവർകളും കൂടി ടി. ദുരുപദേശങ്ങളെ വെളിപ്പെടുത്തി സത്യ വിശ്വാസത്തിലേക്കു തിരിപ്പിക്കുന്നതിനായി പുറപ്പെട്ടു. മകരം ൨൦ നു മാവേലിക്കരെ എത്തി, അന്നും പിറേറദിവസവും പള്ളിയിലും തഴക്കരെ പള്ളിക്കൂടത്തിലും ആയി മൂന്നു പ്രസംഗങ്ങളും ൪൦. ൧൦. ൩൦. തീയതികളിൽ പത്തിച്ചിറക്കൽ പള്ളിയിലും കരിപ്പുഴയും ആയി ൨. പ്രസംഗങ്ങളും നടത്തി. ൩ നു വൈകിട്ടു തിരികെ പോയിരിക്കുന്നു. എന്റെ പത്രാധിപർ സാറെ! ഇരികൽ നവീകരണ കൂട്ടങ്ങൾക്കുള്ള പല്ലുകടിയും വേദനയും എത്രമാത്രമെന്നു വർണ്ണിപ്പാൻ പ്രയാസം. ഇതാ ദുരുപദേശ ഇതിനടുത്തസ്ഥലങ്ങളിൽ ഓടിനടന്നു പ്രസംഗിച്ചു ദുരുപദേശം വിതെക്കുന്നു, എങ്കിലും മല്പാനച്ചൻ മുതൽപേരുടെ പ്രസംഗങ്ങൾ കേൾക്കുന്നതിനു വന്നുകൂടിയിരുന്ന അനേകരാൽ ദുരുപദേശത്തിൽ കുടുങ്ങിയിരുന്ന ചില യാക്കോബായ കുഞ്ഞുങ്ങളും ചില നവീകരണ കുഞ്ഞുങ്ങളും അവരുടെ ആദ്യത്തെ സത്യ അടിസ്ഥാനത്തിലേക്കു തിരിയുന്നതിനെ കണ്ടിട്ടു പട്ടമലക്കകാരൻ വട്ടം കറങ്ങേത്തക്കമെന്നു വ്യസനിച്ചു വട്ടം ചവുട്ടുന്നു. പുതിയ സ്ലീപ്പാ എഴുന്നേല്പാൻ പാടില്ലങ്കിലും പ—നം ആളയക്കുന്നു. പുതിയ അബ്രാം തന്റെ പഴയതിനെ അശേഷം ഓർക്കാതെ ഇപ്പഴത്തെ മാത്രം നോക്കി. ആർക്കും മനസ്സിലാകരുതെന്നു കരുതി ചുററി ഓടുന്നു. വ്യാജക്കുറിപ്പു പിറിച്ചിട്ടുണ്ടെങ്കിലും ഈയിട വിട്ടുന്നില്ലന്നു പറയുന്ന ആൾ മൂലയിൽ ഇരുന്നു ആലോചിക്കുന്നു. ക്കീറിയ— മെ—ൻ. എന്റെ ദുരുപദേശം ആരും അറിയുന്നില്ലന്നു ഊഹിച്ചും കൊണ്ടു സ്വകാര്യമായ ആലോചന ചെയ്യുന്നു. ഏതായാലും അരമനയിലെ കൂട്ടം പോലെ രാത്രിയിൽ ഇവരെല്ലാം കന്യാസ്ത്രീമഠത്തിൽ ഒന്നിച്ചുകൂടി ദുരുപദേശത്തിൽനിന്നും തിരിഞ്ഞ ചില യാക്കോബായകുഞ്ഞുങ്ങളെ വീണ്ടും വരുത്തി ആ ദുരുപദേശത്തിൽ തന്നെ സ്ഥിരപ്പെട്ടു നില്ക്കേണ്ടതക്കവിധത്തിൽ ആലോചന കൊടുക്കുന്നു. ഇതിനിടക്കു മോക്ഷത്തിൽ ബാവായോടു ഒററക്കു ഇരിക്കാമെന്നു വമ്പു പറഞ്ഞു നടന്നവൻ കളക്കണക്കിൽ അകപ്പെട്ടല്ലൊ എന്നു വ്യസനിച്ചു ഓടിനടക്കുന്നു. അയ്യോ മേൽപ്രകാരമുള്ള ദുരാലോചനക്കാരെ, ഇതാണൊ സത്യജീവിതം. ഇപ്രകാരമുള്ള ദുരാലോചനമൂലവും ദുരുപദേശംമൂലവും മററും വല്ലവരെയും തെററിച്ചു കൊണ്ടുപോയാലും നിങ്ങൾക്കു കിട്ടുന്നതല്ലാ. കമ്പനാടനെ തെററിച്ചു ചരിവിൽ അകപ്പെടുത്തിയ പുള്ളിക്കാരനാണ. ഇതിന്റെ പ്രധാനി എന്നു ഓർത്തുകൊള്ളണമെ. അതിനാൽ ദുരുപദേശംമൂലം വലയുന്ന യാക്കോബായ കുഞ്ഞുങ്ങളെ പെററതള്ളക്കു അപരാധം പറയരുതെ, അവരുടെ പാൽ തന്നെ കുടിപ്പിൻ. ആ പാലിൽ പാഷാണം ചേർക്കയില്ല. അതു ഓർത്തും മല്പാനച്ചൻ മുതൽപേരു സ്വന്ത വ്യാഖ്യാനം കൂടാതെ പറഞ്ഞിട്ടുള്ള ഉപദേശങ്ങളെ മനസ്സിരുത്തി ചിന്തിച്ചും സത്യ അടിസ്ഥാനത്തിൽ ഉറപ്പായിനിന്നു നല്ല ജീവിതത്തിൽ വളരുവിൻ. അപ്പോൾ യാതൊരു ചഞ്ചലവും ഉണ്ടാകുന്നതല്ല. അതിൽ രക്ഷക്കു ഒരു തടസ്സവും ഇല്ല. അതിനാൽ തന്നിഷ്ടവ്യാഖ്യാനങ്ങളാകുന്ന ദുരുപദേശങ്ങളെ വെറുക്കുവിൻ. അതിനെ കേട്ടാൽ ഒരുനിലയും ഉറപ്പും വരുന്നതല്ല. അതിൽ മായം ചേർത്തിട്ടുള്ളതും കക്ഷിയിൽ ചേർക്കണമെന്നുള്ള ഏക ഉദ്ദേശവുമൊടുള്ള. ദുരുപദേശങ്ങൾമൂലവും ദുരാലോചനകൾമൂലവും സത്യ അടിസ്ഥാനക്കാരെ തെററിക്കുന്നവരെ, ദൈവം നിങ്ങളോടു ചോദിക്കട്ടെ. പത്രസ്ഥലം അതിക്രമിക്കുമെന്നു വിചാരിച്ചു നിർത്തുന്നു. ഇനിയും അനേകം പറവാനുണ്ടു ആയതു പിന്നാലെ.

മല്പാനച്ചൻ മുതൽപേരു കുറെ ദിവസങ്ങൾ കൂടി താമസിച്ചിരുന്നു എങ്കിൽ നന്നായിരുന്നു. എങ്കിലും മേലും ഇപ്രകാരം സഞ്ചരിക്കയും പ്രസംഗങ്ങൾ നടത്തുകയും നടത്തിക്കയും ചെയ്യുന്നതിനു വേണ്ട ഉത്സാഹം കുറയുന്നതല്ലന്നു വിശ്വസിക്കുന്നു.

എന്നു ഒരു സത്യ അടിസ്ഥാനക്കാരൻ.

# സൂചകങ്ങൾ

മാർ ദീവന്നാസ്യോസ് സിമ്മനാരി ഒരു രണ്ടാം ഗ്രേഡ കോളേജാക്കണമെന്ന ഭാരവാഹികൾ ആലോചിച്ചുവരുന്നതായി അറിയുന്നു.

❖ ❖ ❖

വട്ടിപ്പണക്കേസ്സ് — ഇതു സംബന്ധമായുണ്ടായ വിധി അനുസരിച്ച കോട്ടിൽ അപേക്ഷിച്ച കെട്ടിവച്ചിരിക്കുന്ന പണം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട വാങ്ങിയിരിക്കുന്നതായി അറിയുന്നു.

❖ ❖ ❖

സമ്മേളനം — ആണ്ടുതോറും പതിവുള്ള മലങ്കര സുറിയാനി സാമുദായ്യ സമ്മേളനം ഈ മേടമാസം ൧൭-നു ചൊവ്വാഴ്ചയും, വൈദികസംഘം ൧൮-നു ബുധനാഴ്ചയും നടത്തുന്നതാണ.

❖ ❖ ❖

തിരുവല്ലാ — ഇവിടെ ഒരു ഇംഗ്ലീഷ് പള്ളിക്കൂടം ഏർപ്പെടുത്തുന്നതിന തദ്ദേശവാസികളും മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും ആലോചിച്ചുവരുന്നതായി അറിയുന്നു.

❖ ❖ ❖

മദ്രാസിൽ ആംഗ്ലീയാസഭവക പൌലോസിന്റെ പള്ളിയിൽ മെഴുകുതിരി ധൂപം മുതലായ പ്രാചീന ആചാരങ്ങൾ നടപ്പാക്കിയിരിക്കുന്നു. ഇടവകക്കാരിൽ ഏതാനും പേർക്ക ഇതിൽ വിരോധമുണ്ടെങ്കിലും ഏറിയക്കൂറും അനുകൂലികളാണ.

❖ ❖ ❖

പള്ളിക്കൂടം പൂട്ടൽ — ഈയ്യാണ്ടത്തെ വേനലിന്റെ ആധിക്യവും വസൂരി ദീനവും കൊണ്ട മറ്റുള്ള അവധികളെക്കുറച്ച മധ്യവേനൽ ഒഴിവിലേക്ക ഈ മാസം ൨൫-നു മുതൽ ൧ൽ. മാസത്തേക്ക മാർ ദീവന്നാസ്യോസ് സിമ്മനാരി പൂട്ടിയിരിക്കുന്നു.

❖ ❖ ❖

ജൂബിലിസ്മാരകപ്പിരിവ് — ഈ മുതൽശേഖരം അവസാനിപ്പിക്കുന്നതിനുള്ള ആറാമവധി ഈ വലിയനോമ്പിന്റെ അവസാനമായ ക്യംതായാണ. അതിനകം സകല വരിയും പിരിച്ച ജൂബിലികമ്മിറ്റി ഖജാൻജി അവർകൾക്ക എത്തിച്ചുകൊടുക്കണമെന്ന പള്ളികൾക്ക കല്പന അയച്ചിട്ടുള്ളതായി അറിയുന്നു. പള്ളിക്കാർ ഈ അവധി തെറ്റിക്കാതെ ശരിയായി പിരിവു തീർത്തു അയച്ചുകൊടുക്കുമെന്ന വിശ്വസിക്കുന്നു.

❖ ❖ ❖

മണ്ണത്തൂർ — വ. ദി. ശ്രീ. കൊച്ചുപറമ്പിൽ ഗീവറുഗീസ റെമ്പാച്ചൻ അവർകളുടെ ശ്രമത്താൽ വടക്ക മണ്ണത്തൂർ ഇടവകയോട ചേർന്ന ഒരു ഇംഗ്ലീഷ പള്ളിക്കൂടം ആരംഭിച്ചിരിക്കുന്നതായി അറിയുന്നു. വടക്കരുടെ വിദ്യാഭ്യാസത്തെക്കുറിച്ച ഇടവകപത്രികയിൽ നടന്ന വാദപ്രതിവാദങ്ങൾ ഉദ്ദേശസിദ്ധിക്ക ഈ വിധം ഉപയോഗപ്പെടുവാൻ തക്കവണ്ണം നമ്മുടെ ആളുകളെ പ്രോത്സാഹിപ്പിച്ചു എന്ന കാണുന്നതിൽ സന്തോഷിക്കുന്നു.

❖ ❖ ❖

എം. ഏ — മാർ ദീവന്നാസ്യോസ് സിമ്മനാരിയിലെ ഒരു അദ്ധ്യാപകനായ മിസ്റ്റർ പത്രോസ മത്തായി അവർകൾ എം. ഏ. പരീക്ഷയിൽ ജയം പ്രാപിച്ചിരിക്കുന്ന വിവരം വായനക്കാർ കേട്ടിരിക്കുമല്ലൊ. നസ്രാണി സമുദായത്തിൽ ഇദം പ്രഥമമായി ഈ ഉന്നതപദവിക്ക അർഹനായിത്തീർന്ന മിസ്റ്റർ പത്രോസ മത്തായി അവർകളുടെ വിജയത്തിൽ സമുദായത്തിനു അദ്ദേഹത്തിന്റെ മേൽ ഉള്ള അനുമോദം ഒരു കീർത്തിമുദ്ര സമ്മാനംകൊണ്ട പ്രദർശിപ്പിക്കണമെന്ന പഴയ സിമ്മനാരിയിൽ കൂടിയ ഒരു യോഗത്തിൽ തീർച്ചപ്പെടുത്തുകയും കീർത്തിമുദ്ര സാമുദായ്യ സമ്മേളനദിവസം കൊടുക്കണമെന്ന നിശ്ചയിക്കയും ചെയ്തിരിക്കുന്നു. ഇദ്ദേഹം കഴിഞ്ഞുപോയ മഞ്ചയിൽ മത്തായി മുൻസിപ്പ അവർകളുടെ പുത്രനാണ. അദ്ദേഹത്തിന്റെ വിജയം സമുദായത്തിനൊട്ടുക്ക ഒരു ബഹുമാന ഹേതുവാകയാൽ കീർത്തിമുദ്ര സമ്മാനത്തിൽ പങ്കുകൊള്ളേണ്ടതു സമുദായൊന്നതിയിൽ തല്പരന്മാരായ ഏവരുടെയും മുറയാണെന്ന പറയണമെന്നില്ലല്ലൊ.

നിലക്കൽപള്ളി—മാർതോമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട ഏഴു പള്ളികളിൽ ഒന്നും ചായൽ എന്നുകൂടി പേരുള്ളതുമായ നിലക്കൽ പള്ളി പെരുമ്പാറായുടേയും ഉറുമാപുലിയുടേയും ഉപദ്രവങ്ങൾകൊണ്ടു ഉപേക്ഷിച്ചു കുടികൾ അവിടെനിന്നു പുറപ്പെട്ടുപോന്നിട്ടു വളരെ കാലമായിരിക്കുന്നുവല്ലൊ. അവിടെ പഴയപള്ളിയുടെയും ഭവനങ്ങളുടെയും തറകളും മറ്റു പല ശിഷ്ടങ്ങളും ഇപ്പോഴും കാണാനുള്ളതു കൂടാതെ കൃഷിക്കു ഉപയോഗപ്പെടുത്തിവന്നതും ഉപയോഗിക്കാവുന്നതുമായ വളരെ ഭൂമി തരിശായി കിടപ്പുണ്ടു. ഈ സ്ഥലത്തു പള്ളി വീണ്ടും സ്ഥാപിക്കയും ജനങ്ങളെ കുടിയേററിതാമസിപ്പിക്കയും ചെയ്യണമെന്നുള്ള ഉദ്ദേശത്തോടുകൂടി സ്ഥലം തന്റെപേർക്കു പതിച്ചുകിട്ടണമെന്നും സർക്കാരിൽനിന്നു ഒരു റോഡു വെട്ടിച്ചുകൊടുക്കണമെന്നും നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസു മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു അപേക്ഷിച്ചിരിക്കുന്നതായും, റെസിഡെണ്ട് മെക്കൻസി സായ്പ അവർകൾക്കു ഇതിൽ താല്പര്യമുണ്ടെന്നും കേൾക്കുന്നു. എത്രത്തോളം ഫലസിദ്ധി ഉണ്ടാകുമെന്നു പറവാൻ പാടില്ലെങ്കിലും ഉദ്ദേശം ശ്ലാഘ്യനീയവും സാധിച്ചുകിട്ടുവാൻ ശ്രമിക്കേണ്ടതു ആവശ്യവും ആണെന്നു പറവാൻ സംശയമില്ല.

* * *

ഇന്നത്തെ പത്രികയിൽ വേറൊരുഭാഗത്തു റെവറണ്ട ലെക്ഡ എന്ന ഒരു അംഗ്ലിയാപാദ്രി സുറിയാനിക്കാരെക്കുറിച്ചു പ്രസിദ്ധംചെയ്തിട്ടുള്ള ഒരു പ്രസംഗത്തിന്റെ ചുരുക്കം ചേർത്തിട്ടുണ്ടു. അംഗ്ലിയാ മിഷ്യനറിമാർ സുറിയാനിക്കാരെ തങ്ങളുടെ മതത്തിൽ ചേർക്കുന്നതു മഹാ വലിയ അക്രമമാണെന്നു അദ്ദേഹം ബലമായി വാദിക്കുന്നു. ഈ പ്രസംഗം ക്രിസ്ത്യൻപേറ്റ്രിയേററ എന്ന പത്രികയിൽ പ്രസിദ്ധപ്പെടുത്തിയതു കിട്ടിയ ദിവസം കോട്ടയം ന കോൽസൻ ഇൻസ്റ്റിറ്റ്യൂഷ്യൻ അദ്ധ്യക്ഷൻ പാൽമർ സായ്പിനെ യാത്ര അയക്കുവാൻ അവിടെ ഒരു യോഗം കൂടിയിരുന്നു. ആ യോഗത്തിൽ അദ്ധ്യക്ഷതവഹിച്ച ഡാക്ടർ ഹോഡ്ജസു ബിഷോപ്പ അവർകൾ തന്റെ പ്രസംഗത്തിൽ മേൽപ്പറഞ്ഞ ലേക്ഡ പാദ്രിയുടെ പ്രസ്താവനയെ ആക്ഷേപിക്കയും സുറിയാനിക്കാരെ അംഗ്ലിയാ മതത്തിൽ ചേർക്കുന്നതിനുള്ള ശ്രമം മിഷ്യനറിമാർക്കില്ലെന്നു വാദിക്കയും ചെയ്തു. ഇതിനുലക്കദൃഷ്ടാന്തമായി അദ്ദേഹം ഒരു സംഗതി പറഞ്ഞതാണ രസം. എതൊ ഒരു പള്ളിയിൽ സ്ഥിരീകരണത്തിനായി ഉപദേശിമാർ കൊണ്ടുവന്ന കുട്ടികളുടെ കൂട്ടത്തിൽ ഒരു സുറിയാനിപ്പെണ്കുട്ടി ഉണ്ടായിരുന്നെന്നും അറിഞ്ഞു അദ്ദേഹം ആ കുട്ടിയെ സ്ഥിരീകരിക്കാതെ വിട്ടയച്ചു എന്നുമാണ പ്രസ്താവിച്ചതു, സുറിയാനി കുട്ടിയാണെന്നു അറിഞ്ഞുംകൊണ്ടു ഉപദേശി ബിഷോപ്പിന്റെ അടുക്കൽ സ്ഥിരീകരണത്തിനായി കൊണ്ടുവന്നതിൽ സംശയിപ്പാൻ തക്കതായി ഒന്നുമില്ലെന്ന ബിഷോപ്പവർകൾ വിചാരിക്കുന്നെങ്കിൽ അതു ഒരു സാഹസമാണ. സുറിയാനിക്കാരെ അംഗ്ലിയാ മതത്തിൽ ചേർക്കുവാൻ ശ്രമം ചെയ്തുകൊണ്ടിരിക്കുന്നു എന്ന ഉപദേശി ഒരു കുട്ടിയെ കൊണ്ടുവന്നു എന്നു സമ്മതിച്ച ഭാഗം തന്നെ തെളിയിക്കുന്നു. തിരുവിതാംകൂർ കൊച്ചി ഇടവകയിലെ അംഗ്ലിയാ സഭയിൽ ചേർന്നവരിൽ ഏറിയഭാഗവും സുറിയാനിസഭയിൽ ജനിച്ചു വളർന്നവരൊ അവരുടെ മക്കളൊ ആണ. അവരെ സഭയിൽ വച്ചുംകൊണ്ടു ഞങ്ങൾ സുറിയാനിക്കാരെ ചേർക്കുന്നില്ലെന്നു പറഞ്ഞാൽ ആ പ്രസ്താവനക്കു എന്തു വിലയുണ്ടെന്നു പറയണമെന്നില്ല. ബിഷോപ്പവർകളുടെ പ്രസ്താവന എതുപോലെയെന്നു വച്ചാൽ;— ഒരാൾ കച്ചവടം ഉദ്ദേശിച്ചൊ മറെറാ സ്വഭവനം വിട്ടു അന്യദേശത്തുപോയി നാലഞ്ചുവർഷം താമസിച്ചു തിരിച്ചുവന്നസമയം തന്റെ ഭാര്യ താൻ പോയതിൽപിന്നെ പ്രസവിച്ചുണ്ടായ മൂന്ന കുട്ടികളോടുകൂടിയിരിക്കുന്നതു കണ്ടു അവളെ കഠിനമായി അടിച്ചപ്പോൾ അയൽവാസികളായ ചിലർ ഭർത്താവിനോടു തന്നെക്കുറിച്ചു അപവാദം പറഞ്ഞു എന്നു സംശയിച്ചു അവൾ അയൽവാസികളെ അസഭ്യം പറഞ്ഞതായി ഒരു കഥയുണ്ടു. സുറിയാനിസഭയിൽനിന്നു ചേർന്ന ജനങ്ങളെ സഭയിൽവച്ചും ആ കുട്ടികളെ മടിയിൽവച്ചു വളർത്തിയും കൊണ്ടിരിക്കുന്ന കാലത്തു അതിനെക്കുറിച്ചു ആവലാധി പറയുമ്പോൾ അയൽക്കാരെ ശകാരിച്ചാൽ നിർദ്ദോഷിയാകുമെന്നു ഞങ്ങൾക്കു തോന്നുന്നില്ല.

